2006
ജനുവരി



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

# MALANKARASABHA



ജനുവരി 30-ന് 92-ാം പിറന്നാൾ ആഘോഷിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിന് പ്രാർത്ഥനാ നിർഭരമായ ജന്മദിനാശംസകൾ

2006

"യഹോവേ, നീ എനിക്കു തന്നിട്ടുള്ള നിലത്തിലെ ആദ്യഫലം ഞാൻ ഇപ്പോൾ കൊണ്ടുവന്നിരിക്കുന്നു. പിന്നെ നീ അതു നിന്റെ ദൈവമായ യഹോവയുടെ സന്നിധിയിൽ വെച്ചു നിന്റെ ദൈവമായ യഹോവയുടെ സന്നിധിയിൽ നമസ്ക്കരിക്കണം."

(ആവ. 26:10)



# മലങ്കരസഭ മാസിക

## സഭാ പഞ്ചാംഗം

# 2006
## 1181–82

### ജനുവരി

1. **ജനനപ്പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച.** X റിളാത്തോ (വർഷാരംഭം) നമ്മുടെ കർത്താവിന്റെ ഛേലാകർമ്മ പെരുനാൾ, മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കന്മാരുടെയും സകല വിശുദ്ധന്മാരുടെയും മൽപാന്മാരുടെയും ഓർമ്മ.
3. മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 42-ാം ഓർമ്മ. (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന) കൂനൻ കുരിശു സത്യം (മട്ടാഞ്ചേരി)
6. *ദനഹാപെരുനാൾ (കർത്താവിന്റെ മാമോദീസാ)
7. മാർ യോഹന്നാൻ മാംദാനായുടെ പുകഴ്ച.
8. **ദനഹായ്ക്കു ശേഷം ഒന്നാം ഞായറാഴ്ച.** മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ.
15. **ദനഹായ്ക്കു ശേഷം രണ്ടാം ഞായറാഴ്ച.** X വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ.
18. മാർ അന്തോനിയോസിന്റെ ഓർമ്മ.
22. **ദനഹായ്ക്കുശേഷം മൂന്നാം ഞായറാഴ്ച**
26. പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 53-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി)
29. **ദനഹായ്ക്കു ശേഷം നാലാം ഞായറാഴ്ച**

### ഫെബ്രുവരി

2. *മായൽത്തോ പെരുന്നാൾ (കർത്താവിന്റെ ദേവാലയപ്രവേശനം), വ്യഥനായ ശെമവോന്റെ ഓർമ്മ (വയോധിക ദിനം), പത്രോസ് മാർ ഓസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 38-ാം ഓർമ്മ (കുണ്ടറ...

### ഏപ്രിൽ

2. **നോമ്പിലെ ആറാം ഞായറാഴ്ച (സ്ലീബാ) മലങ്കര ഓർത്തഡോക്സ് സഭാ ദിനം– കാതോലിക്കാ ദിനം**
5. കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 41-ാം ഓർമ്മ (പാമ്പാടിദയറാ)
7. വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ആറാം മാർത്തോമ്മായുടെ 198-ാം ഓർമ്മ (പുത്തൻകാവ് പള്ളി) നാല്പതാം വെള്ളിയാഴ്ച
8. ബഥാന്യയിലെ ലാസറിന്റെ ഓർമ്മ
9. **ഓശാന ഞായറാഴ്ച** (ബാലികാ ബാലദിനം)
13. പെസഹാ വ്യാഴാഴ്ച
14. **വലിയ വെള്ളിയാഴ്ച (ദുഃഖ വെള്ളിയാഴ്ച)**
15. അറിയിപ്പിന്റെ ശനിയാഴ്ച (ദുഃഖ ശനിയാഴ്ച)
16. **ഉയിർപ്പ് ഞായറാഴ്ച (ഈസ്റ്റർ)** വലിയ നോമ്പ് വീടൽ രണ്ടാം മാർത്തോമ്മായുടെ 320-ാം ഓർമ്മ (നിരണം വലിയ പള്ളി)
17. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 55-ാം ഓർമ്മ (പുത്തൻ കാവ് പള്ളി)
21. മാർ മർക്കോസിന്റെ ഓർമ്മ, ഹേവോലെ വെള്ളിയാഴ്ച
22. മൂന്നാം മാർത്തോമ്മായുടെ 318-ാം ഓർമ്മ (കടമ്പനാട് പള്ളി)
23. **പുതുഞായറാഴ്ച** മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25. ഏവൻഗേലിസ്തനായ മാർ മർക്കോസ് ശ്ലീഹാ ഉറോനോയുടെ ഓർമ്മ, ഒന്നാം മാർത്തോമ്മായുടെ 336-ാം ഓർമ്മ (അങ്കമാലി ചെറിയപള്ളി)
27. മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ ...



പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ

ഓർമ്മ. (കോട്ടയം പുത്തൻപള്ളി).
16. ശ്ലീഹാ നോമ്പാരംഭം
18. **പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായറാഴ്ച**
19. കർത്താവിന്റെ സഹോദരനും ഊർശ്ലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും ശ്ലീഹായും സഹദായും ആദ്യം വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചവനുമായ മാർ യാക്കോബിന്റെ ഓർമ്മ.
24. മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഓർമ്മ.
25. **പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച.**
29 * **മാർ പത്രോസ്–പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ,** ശ്ലീഹാനോമ്പു വീടൽ.
30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

13. **കൂടാരപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച.**
15. * **വി. ദൈവമാതാവിന്റെ വാങ്ങിപ്പ്** (ശൂനോയോ) പെരുന്നാൾ; പതിനഞ്ചു നോമ്പുവീടൽ; മർത്തമറിയം വനിതാ സമാജ ദിനം; അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ 91-ാം ഓർമ്മ (കുർക്കുമാ ദയറാ), ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പെരുന്നാൾ.
16. മാർ ഈവാനിയോസ് ഹിദായത്തുള്ള മെത്രാപ്പോലീത്തായുടെ 313-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
19. മാർ ലാബി ശ്ലീഹായുടെ ഓർമ്മ, ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ (മുളക്കുളം കർമ്മേൽ കുന്നുപള്ളി).
20. **വാങ്ങിപ്പിനുശേഷം ഒന്നാം ഞായറാഴ്ച.**
24. മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
27. **വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച**
29. മാർ യോഹന്നാൻ മാംദാനയുടെ ശിരച്ഛേദനത്തിന്റെ ഓർമ്മ.
31. മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ (പാമ്പാടി മാർ കുറിയാക്കോസ് ദയറാ)

### സെപ്റ്റംബർ

2. യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 132-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
3. **വാങ്ങിപ്പിനുശേഷം മൂന്നാം ഞായറാഴ്ച.** (മദ്യവർജ്ജന പ്രാർത്ഥനാ ദിനം)
8. ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ.
10. **വാങ്ങിപ്പിനു ശേഷം നാലാം ഞായറാഴ്ച**
14. * **സ്ലീബാ പെരുന്നാൾ.**
17. **സ്ലീബാ പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച.**
23. അൽവാറിസ് മാർ യൂലിയോസ് മെത്രാ...

കളുടെയും സകല സഹദേന്മാരുടെയും സഹദാ സ്ത്രീകളുടെയും ഓർമ്മ.
2. വിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ (പരുമലതിരുമേനി) 104-ാം ഓർമ്മ (പരുമല പള്ളി), കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 99-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).
5. **കൂദോശ് ഈത്തോ (സഭാശുദ്ധീകരണം) ഞായറാഴ്ച.**
6. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 40-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി)
8. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 10-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
12. **ഹൂദോസ് ഈത്തോ (സഭാ പ്രതിഷ്ഠ) ഞായറാഴ്ച**
13. സ്വർഗ്ഗാരോഹണത്തിനുശേഷം... മാർ ഈവാനിയോസിന്റെ ഓർമ്മ.
14. മാർ ഫിലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.
19. **സ്കറിയാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച.**
21. വി. ദൈവമാതാവിന്റെ ദേവാലയ പ്രവേശന പെരുന്നാൾ.
24. കോട്ടയം പഴയസെമിനാരി സ്ഥാപകൻ സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് II മെത്രാപ്പോലീത്തായുടെ 190-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി), പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 10-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
26. **വി. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച**
28. മാർ യാക്കോബ് ബുർദ്ദനായുടെ ഓർമ്മ.
30. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

# മലങ്കരസഭ

ലക്കം 1, പുസ്തകം 62

ജനുവരി 2006






## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 600 രൂപ |


*Cover Design & Type Setting:-*

**M.S. Graphics, Devalokam.**


# ഉൾത്തുടിപ്പുകൾ


**എഡിറ്റോറിയൽ**

4 ഉറങ്ങിയവരേ നിങ്ങൾ ഉണർന്നെഴുന്നേറ്റു സ്തുതിപ്പിൻ
- ഫാ. ഡോ. ജോൺ പണിക്കർ

6 മഹാപുരോഹിത സന്ദേശം

**ലേഖനങ്ങൾ**

9 സഹൃദയ വിശുദ്ധൻ
- ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

15 മനുഷ്യപുത്രൻമാരേ തിരികെ വരുവിൻ
- ഫാ. സജി യോഹന്നാൻ - ഷാർജ

17 പല പേർ ചേർന്നാൽ
- ഫാ. പി. എം. സഖറിയ

7 JOHN THE BAPTIST...
- Dr. Binu Zachariah, Kodumanneth

**പുസ്തകാഭിപ്രായം**

23 ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും
- ഫാ. ഡോ. കെ. എം. ജോർജ്ജ്

ധ്യാനപംക്തി, വിശ്വാസപാഠം,
ബൈബിൾ പദപ്രശ്നം, ബാലസഭ,
വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



# ഉറങ്ങിയവരേ നിങ്ങൾ ഉണർന്നെഴുന്നേറ്റു സ്തുതിപ്പിൻ

ആഘോഷങ്ങളുടെ രാത്രി അവസാനിക്കുമ്പോൾ ഉത്സവപ്പറമ്പുകളിലെ പ്രഭാതം നൽകുന്ന കാഴ്ചകളിലേറെയും അവശിഷ്ടങ്ങളുടേതാണ്. അവയിൽ വ്യത്യസ്തവർണ്ണങ്ങളിൽ ചിതറിക്കിടക്കുന്ന ബലൂൺ കഷണങ്ങൾ നാം ശ്രദ്ധിച്ചിട്ടുണ്ടാവും. ഊതിപ്പെരുപ്പിച്ച എന്തിന്റെയൊക്കെയോ അവഗണിക്കപ്പെട്ട അടയാളങ്ങൾ പോലെയാണവ പലപ്പോഴും.

പുതുവത്സരത്തിൽ നമ്മുടെ മനസ്സിന്റെ ഉത്സവപ്പറമ്പുകളിലൂടെ ഒരു സവാരി നടത്തിയാൽ നമ്മുടെ കാഴ്ചകളിലേറെയും അവശിഷ്ടങ്ങളുടേതായിരിക്കും. രാക്ഷസത്തിരകളും ഭൂകമ്പങ്ങളും കൊടുങ്കാറ്റുകളും തട്ടിത്തകർത്ത നമ്മുടെ ലോകം കഴിഞ്ഞവർഷം സംസാരിച്ചതിലധികവും നിലവിളികളുടെ ഭാഷയായിരുന്നു. പ്രവാചകൻ ഓർമ്മപ്പെടുത്തുന്നുണ്ട്. "ഭൂമിയുടെ അടിസ്ഥാനങ്ങൾ കുലുങ്ങുന്നു. ഭൂമിപൊടുപൊടെ പൊട്ടുന്നു. ഭൂമി കിടുകിടെ കിടുങ്ങുന്നു. ഭൂമി കിറുകിറെ കീറുന്നു. ഭൂമി മത്തനെപ്പോലെ ചാഞ്ചാടുന്നു" (യെശയ്യ 24:18). ആത്മീയമായും ലൗകികമായും നാം വസിക്കുന്ന ഇടങ്ങൾ വിറയ്ക്കുന്നില്ലേ? അവയുടെ അടിസ്ഥാനങ്ങൾ കുലുങ്ങുന്നില്ലേ?

പാശ്ചാത്യ മാനവീയവിജ്ഞാനത്തിന്റെ കേന്ദ്രവും നൈതിക സമൂഹത്തെ അസ്ഥിരമാക്കുന്നതിൽ മുഖ്യ നിദാനവും ആയിരിക്കുന്നത് വ്യക്തിസ്വാതന്ത്ര്യത്തിന്റെ അതിരില്ലായ്മ എന്ന ചിന്താധാരയാണ്. മനുഷ്യനെ എല്ലാറ്റിന്റെയും അധിപനായി ചിത്രീകരിക്കുന്ന ഈ മിഥ്യാബോധം ഭാരതീയരെയും കീഴ്പ്പെടുത്തുന്നുണ്ട്. പരിപാലന ദൗത്യത്തിൽ നിന്നും ചൂഷണ സാദ്ധ്യതകളിലേക്ക് ഇന്നത്തെ മനുഷ്യൻ അന്വേഷണം തുടരുമ്പോൾ പലപ്പോഴും അവൻ പരിധിക്ക് പുറത്താവുന്നു. എല്ലാറ്റിനും കാരണമായ ദൈവത്തെക്കുറിച്ചുള്ള ചിന്തയോടൊപ്പം തൊട്ടടുത്ത് യാത്ര ചെയ്യുന്നവൻ തന്നെപ്പോലെ ഒരു മനുഷ്യനാണെന്ന സാമാന്യബോധത്തിന് പുറത്തേക്ക് വ്യക്തികൾ അകറ്റപ്പെടുന്നു.

രാത്രിപ്രാർത്ഥനാ സമയത്താലപിക്കുന്ന 148-ാം സങ്കീർത്തനത്തിന് ആമുഖമായി "ഉറങ്ങിയവരേ നിങ്ങൾ ഉണർന്നെഴുന്നേറ്റു സ്തുതിപ്പിൻ" എന്നൊരു പ്രത്യേക ആഹ്വാനമുണ്ട്. ഹെറാക്ലീറ്റസിന്റെ ചിന്തയിൽ "ഉറങ്ങുന്നവർക്കെല്ലാം അവരവരുടേതായ സ്വകാര്യ ലോകങ്ങളുണ്ട്. ഉണർന്നിക്കുന്നവർക്ക് പൊതുവായ ഒരു ലോകമേയുള്ളു!." മനുഷ്യൻ സ്വകാര്യലോകങ്ങൾ സൃഷ്ടിക്കുന്നതു കാണുമ്പോൾ ഇന്നുള്ളത് ഉറങ്ങുന്നവരുടെ ലോകമാണെന്ന് തോന്നിപ്പോകുന്നു. നമ്മുടെ നാട്ടിൽ പരാശ്രയത്തിനും പരസ്പരാശ്രയത്തിനും ബദലായി സ്വാശ്രയ സംവിധാനങ്ങൾ രൂപപ്പെടുമ്പോൾ സംഭവിക്കുന്ന നഷ്ടം വളരെ വലുതാണ്. ഈ നഷ്ടത്തേക്കുറിച്ചുള്ള അറിവില്ലായ്മയാണ് ഉറക്കം. ഭൗതികതലത്തിൽ ശരീരം കൊണ്ടും അതീന്ദ്രിയതലത്തിൽ ആത്മാവിലും സഞ്ചരിക്കാവുന്ന സാദ്ധ്യത മനുഷ്യനു മാത്രമാണുള്ളതെന്ന പൗരസ്ത്യ ചിന്ത പങ്കാളിത്തപരമായ സഹവർത്തിത്വത്തിലൂടെ ഉന്നതിയിലേക്കു നമ്മെ നയിക്കുന്നതാണ്. പുതുവത്സരപ്പുലരിയിൽ തകർന്ന ബന്ധങ്ങളുടെ പുനർനിർമ്മിതിയിലൂടെയുള്ള ഉണർത്തെഴുന്നേൽപ്പ് നമ്മുടെ പ്രഥമ ദൗത്യമാകണം.

ഏറ്റവും മാർക്കറ്റിങ്ങ് സാധ്യതയുള്ള ഉൽപ്പന്നമായി അത്മീയത പരിണമിക്കുകയും യേശുക്രിസ്തു 'ബ്രാൻഡ്' ചെയ്യപ്പെടുകയും ചെയ്തിരിക്കുന്ന ഒരു സാഹചര്യത്തിൽ ദൈവകേന്ദ്രീകൃത ആരാധന അസ്ഥാനത്താകുന്നു. പരമാവധി ഉപയോഗിക്കുകയും ഉപയോഗശേഷം വലിച്ചെറിയുകയും ചെയ്യുന്ന ആത്മീയ വിൽപ്പനമേളകളായി കൺവൻഷനുകൾ അധഃപതിക്കുന്നു. കർത്താവിന്റെയോ വിശുദ്ധരുടെയോ ചിത്രങ്ങൾ ഉപയോഗിക്കുന്നത് പാപമാണെന്ന് ശഠിക്കുന്ന ദൈവ-ദാസന്മാർ' ഒറ്റയ്ക്കും കൂട്ടമായും വ്യത്യസ്ത അംഗവിക്ഷേപങ്ങളോടെ കട്ടൗട്ടുകളിലൂടെയും പോസ്റ്ററുകളിലൂടെയും വഴിയോരക്കാഴ്ചകളാകുമ്പോൾ സഹതപിക്കുകയല്ലാതെ എന്തു ചെയ്യാൻ? കോട്ടും ടൈയ്യും ഉണർവ്വിന്റെ അടയാളങ്ങളായി വെളിപ്പെടുമ്പോൾ സമ്പന്നതയുടെ ഈ അപ്പോസ്തോലന്മാരെ തട്ടിന്മേൽ കയറ്റി തുള്ളിക്കുന്ന മൾട്ടിനാഷണൽ കോർപ്പറേഷനുകളെക്കുറിച്ച് നാം അറിയാതെ പോകരുത്. വ്യക്തി കേന്ദ്രീകൃതവും സാമൂഹിക അഖണ്ഡതയ്ക്ക് വിഘാതവു ▶

# പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായ്ക്ക് കന്തീലാ ശുശ്രൂഷ



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ കന്തീലാ ശുശ്രൂഷ അനേകായിരം വിശ്വാസികളുടെ സാന്നിദ്ധ്യത്തിൽ.പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ നടത്തി. പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായും മറ്റു പിതാക്കൻമാരും ചേർന്ന് വലിയ ബാവായെ ശുശ്രൂഷയ്ക്കായി പ്രത്യേകം തയ്യാറാക്കിയ വേദിയിലേക്ക് ആനയിച്ചു.

കോതമ്പുമാവിൽ തയ്യാറാക്കിയ പ്രത്യേക പാത്രത്തിൽ പഞ്ചേന്ദ്രിയങ്ങളുടെ പ്രതീകമായി കുരിശാകൃതിയിൽ ക്രമീകരിച്ച 5 തിരികൾ തെളിച്ചായിരുന്നു പ്രാർത്ഥന. ശുശ്രൂഷയുടെ അവസാനം പരിശുദ്ധ വലിയ ബാവാ തിരുമനസ് ജനങ്ങളെ ആശിർവദിച്ചു. ശുശ്രൂഷയിൽ പങ്കെടുത്ത എല്ലാ വിശ്വാസികളുടെയും നെറ്റിയിൽ വാഴ്ത്തിയ തൈലം ഉപയോഗിച്ച് പട്ടക്കാർ റൂശ്മാ ചെയ്തു.

കന്തീലാ ശുശ്രൂഷയുടെ വേദശാസ്ത്ര അടിസ്ഥാനത്തെക്കുറിച്ച് സെമിനാരി പ്രിൻസിപ്പൽ ഫാ. കെ. എം. ജോർജ്ജ് പ്രസംഗിച്ചു. "കന്തീലാ ശുശ്രൂഷ കേവലം ഒരു വ്യക്തിയുടെ മാത്രം സൗഖ്യത്തിനല്ല; സഭ ഒരു ഗാത്രം എന്ന നിലയിൽ സഭാമക്കൾക്കാകമാനം ഇതുമൂലം സൗഖ്യമേകും" അദ്ദേഹം ഉദ്ബോധിപ്പിച്ചു.

ഏകദേശം 3000 പേർക്ക് ഇരിക്കാവുന്ന പന്തൽ ക്രമീകരിച്ചിരുന്നു. പങ്കെടുക്കുന്ന എല്ലാവർക്കും കാണത്തക്കവണ്ണം വലിയ സ്ക്രീനിൽ ശുശ്രൂഷ പ്രദർശിപ്പിച്ചിരുന്നു.

ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഇവാനിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, പൗലോസ് മാർ പക്കോമിയോസ്, പൗലോസ് മാർ മിലിത്തിയോസ്, യാക്കോബ് മാർ ഐറേനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, സഖറിയാസ് മാർ അന്തോനിയോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഔഗേൻ മാർ ദിവന്നാസിയോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ്, എന്നിവർ സഹകാർമികരായിരുന്നു.

---

മായ പണമിടപാടിന്റെ ആത്മീയത തിരിച്ചറിയുന്നതിനാവട്ടെ പുതുവത്സരത്തിലെ രണ്ടാമത്തെ ശ്രമം.

അധികാരം എന്ന പദം അഴിമതി എന്ന വാക്കിന് പര്യായമായിത്തീർന്നുവെന്ന് സമകാലിക രാഷ്ട്രീയം നമ്മെ പുതിയ പാഠം പഠിപ്പിക്കുന്നു. ഒറ്റവർഷത്തിന്റെ മാലിന്യംകൊണ്ടുതന്നെ രാഷ്ട്രീയ പരിസരങ്ങളിൽ നിന്നും ജനങ്ങൾ ഏറെ അകന്നു നിൽക്കുന്നു. അവിഹിത ബന്ധങ്ങളിലേർപ്പെടുന്ന കക്ഷികളും അവിശുദ്ധ സന്താനങ്ങൾപോലെ മുളച്ചുപൊങ്ങുന്ന നേരം കൊല്ലി പാർട്ടികളും അവസരവാദത്തിന്റെ ദുർഗന്ധം വമിപ്പിക്കുന്ന നേതാക്കന്മാരും നിരവധി ഉദ്ഗ്രന്ഥന യാത്രകളിലൂടെ നമ്മുടെ അന്തരീക്ഷത്തെ ആവാസയോഗ്യമല്ലാതാക്കുന്നു. വർണ്ണപ്പകിട്ടുള്ള നുണകളും സ്വാർത്ഥതയും കൊണ്ട് കപടനാടകങ്ങളാടുന്നവരെ അവഗണിക്കുന്നതോടൊപ്പം അത്മാർത്ഥമായ സേവനം നടത്തുന്നവരെ അംഗീകരിക്കുന്നതിനും പുതവത്സരം അവസരമാകട്ടെ.

പേർഷ്യൻ സൂഫി കവിയായ ജലാലുദീൻ റൂമി പറയുന്നു. "നിർവിഘ്നം പ്രവഹിക്കുന്ന അനേകം ജലധാരകളിൽ നിന്ന് നീ പാനം ചെയ്യുന്നു. എന്നാൽ ജലധാരയിൽ പ്രവാഹം കുറയുമ്പോൾ നിന്റെ ആനന്ദത്തിന് കുറവ് സംഭവിക്കുന്നു. നിന്റെ ഹൃദയാന്തരത്തിലെ അപരിമേയമായ ജലധാരയുതിർന്നാൽ പിന്നെന്തിന് നീ അപൂർണ്ണമായ ജലസ്രോതസ്സുകൾ തേടിപ്പോകണം."

അപരിമേയ ഉറവയായ ക്രിസ്തുവിന്റെ ആളത്വത്തിലും നിയോഗത്തിലും ഭാഗധേയത്വം കണ്ടെത്തുമ്പോഴാണ് നാം മനുഷ്യനാവുന്നത്. അവശിഷ്ടങ്ങളെ ശേഷിപ്പിക്കുന്ന ആഘോഷങ്ങളിൽ നിന്ന് പൂർണ്ണാനന്ദത്തിന്റെ നിറവിലേക്ക് നമ്മെ നയിക്കുന്ന ദൈവാരാധനയിലൂടെ ഈ പുതിയ വർഷത്തിൽ നാം വളരണം.

**- ജോൺ പണിക്കരച്ചൻ**



മഹാപുരോഹിതസന്ദേശം

*വാത്സല്യമക്കളേ,*

നമ്മുടെ കർത്താവിന്റെ തിരുജനനത്തിന്റെയും മാമോദീസായുടേയും വലിയ പെരുന്നാളുകൾ നാം ആചരിച്ചുകഴിഞ്ഞു. ഈ രണ്ടു വലിയ ദിനങ്ങളുടെയും മദ്ധ്യത്തിലായി പുതുവത്സരത്തിന്റെ ആരംഭം കുറിക്കുന്ന ആരാധനയും നാം ദൈവസന്നിധിയിൽ സമർപ്പിച്ചു. ക്രിസ്തുവിനെ കർത്താവായി ഹൃദയങ്ങളിൽ പ്രതിഷ്ഠിച്ചുകൊണ്ടു മുന്നോട്ടു പോകണമെന്ന വേദപുസ്തക കല്പന സ്വീകരിക്കുവാൻ ഈ ദിനങ്ങൾ പ്രത്യേകമായി നമ്മോടാവശ്യപ്പെടുന്നു. സഭാമക്കൾ ക്രിസ്തുവിന്റെ ഭാവത്തോടുകൂടി മാത്രമേ ജീവിക്കാവൂ എന്ന ആഹ്വാനമാണിവിടെയുള്ളത്.

ഇത് നമുക്ക് വിശുദ്ധീകരണത്തിന്റെ കാലഘട്ടമാണ്. പ. കന്യകമറിയാമിന്റെയും വി. സ്തേഫാനോസ് സഹദാ, വി. യൂഹാനോൻ മാംദാനാ, കൈസറിയായിലെ വി. ബസേലിയോസ്, നാസിയാൻസിലെ മാർ ഗ്രിഗോറിയോസ്, പ. ഗീവർഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ, പ. മാത്യൂസ് പ്രഥമൻ തുടങ്ങി സഭാ പിതാക്കന്മാരെയും അനുസ്മരിക്കുന്ന ഈ സമയം അവരുടെ മാതൃക പിൻപറ്റി വിശുദ്ധ ജീവിതം നയിക്കുവാൻ സഭാമക്കൾ തയ്യാറാവണം. ജീവനേക്കാൾ ജീവിതമാണ് വലുതെന്ന പ്രമാണത്തിൽ ഉറച്ചുകൊണ്ട് ത്രീയേകദൈവത്തിന്റെ തിരുമുമ്പാകെ പരിപൂർണ്ണമായി സമർപ്പിക്കുന്ന ജീവിതത്തിന്റെ ഉടമകളായി നാമേവരും ആയിത്തീരണം.

സൃഷ്ടിയായതൊക്കെയും ദൈവത്തിന്റേതാണെന്ന ബോദ്ധ്യത്തോടെ എല്ലാ സൃഷ്ടികളെയും അവയുടെ ക്രമമനുസരിച്ച് ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുവാൻ നമുക്കു ലഭിച്ചിരിക്കുന്ന അവകാശത്തെ നാം ആത്മാർത്ഥതയോടെ വിനിയോഗിക്കണം. രോഗികൾ, അനാഥർ, വിധവകൾ, ദരിദ്രർ, അംഗഹീനർ, ചൂഷിതർ, അടിമകൾ തുടങ്ങി എല്ലാവരെയും അനുഗ്രഹത്തിനായി ദൈവസന്നിധിയിൽ നിർത്തുവാനും അവരുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുവാനും നമുക്ക് ലഭിച്ചിരിക്കുന്ന ഉത്തരവാദിത്വത്തെ നാം വിസ്മരിക്കുകയോ നിഷേധിക്കുകയോ ചെയ്യരുത്.

മനുഷ്യജീവന്റെയും ജീവിതത്തിന്റെയും പരിപാകതയും അതുല്യമഹത്വവും അവഗണിക്കപ്പെടുന്ന നമ്മുടെ കാലഘട്ടത്തിൽ കൗദാശിക ജീവിതമുള്ള ദൈവമക്കൾ എന്ന നിലയിൽ താളം തെറ്റാത്തതും ജീവന്റെയും ജീവിതത്തിന്റെയും മൂല്യം ഉയർത്തുന്നതുമായ സമൂഹത്തിന്റെ വിധാതാക്കളായി നാം മാറണം. ജീവനെയും ജീവിതത്തെയും ബഹുമാനിക്കുന്ന സമൂഹത്തിനുമാത്രമേ അർത്ഥവത്തായ പുരോഗതി സാധ്യമാവുകയുള്ളൂ. "നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക" എന്ന പ്രമാണത്തിന്റെ ആചരണമാണ് ജീവന്റെയും ജീവിതത്തിന്റെയും സംരക്ഷണത്തിനുള്ള മാർഗ്ഗം. ആത്മീയവും ഭൗതീകവുമെന്ന ചേരിതിരിവില്ലാതെ മനുഷ്യ നന്മയ്ക്കുതകുന്ന പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുവാൻ നമുക്ക് സാദ്ധ്യമാകണം. "ജീവിക്കുന്ന മനുഷ്യനാണ് ദൈവത്തിന്റെ മഹത്വം" എന്ന വി. ഐറേനിയോസിന്റെ മഹത് വചനത്തെ നാം ഓരോരുത്തരും ഉൾക്കൊള്ളണം.

പ. സഭ, മനുഷ്യാവതാരം ചെയ്ത കർത്താവിന്റെ ശരീരവും പിൻതുടർച്ചയുമെന്ന നിലയിൽ ജീവന്റെയും ജീവിതത്തിന്റെയും ശുശ്രൂഷയാണ്. സഭയുടെ ശുശ്രൂഷ മനുഷ്യജീവിതത്തിനും ജീവനും വിഘാതമായി നിൽക്കുന്നവയ്ക്കെതിരെ പ്രതികരിക്കുന്നതിനും ജീവനെയും ജീവിതത്തെയും സംരക്ഷിക്കുന്നതുമായി തീരട്ടെ എന്ന് നാം ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

സർവ്വശക്തൻ നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ!

Article

# JOHN THE BAPTIST

## THE MESSENGER BEFORE CHRIST

*Dr. Binu Zachariah, Kodumanneth*

However, it is important for us to understand that John the Baptist was not just the forerunner of Christ, but a prophet par excellence, who through his words, deeds and lifestyle, powerfully responded to the society around him. But do we find even traces of John's qualities in our society today? If not, it's high time to contemplate why!

"Among those that are born of women, there hath not risen a greater one than John the Baptist." [Matthew 11:11]

This was Jesus Christ's testimony of His forerunner John the Baptist. Jesus of course goes on to say that even the least in the Kingdom of Heaven is greater than John the Baptist. But this hardly diminishes the stature of John, for Jesus describes him as a prominent personality born to carry out an important part of God's plan for humanity—to prepare the Way of the Lord.

There are several illustrations about the Lord's forerunner in the Old Testament. Isaiah 40:3 (Prepare ye the way of the Lord, make straight in the desert a highway for our God) and Malachi 3:1 (Behold I will send my messenger and he shall prepare the way before me) are just two examples. These references are further accentuated by the angel Gabriel who talks about thus about the Baptist in the Gospel of Luke (1:15-17):

For he shall be great in the sight of the Lord and shall drink neither wine nor strong drink; and he shall be filled with the Holy Spirit even from his mother's womb. And many of the children of Israel shall he turn to the Lord their God. And he shall go before him in the spirit and the power of Elias to turn the hearts of the fathers to the children and the disobedient to the wisdom of the just; to make ready a people prepared for the Lord.

John's father Zechariah, filled with the Holy Spirit, describes his son as:

the prophet of the Highest; for thou shalt go before the face of the Lord to prepare His ways; to give knowledge of salvation unto His people by the remission of their sins through the tender mercy of our God; whereby the day-spring from on high hath visited us; to give light to them that sit in darkness and in the shadow of death, to guide our feet into the way of peace. [Luke 1:76-79]

Above all these prophecies and references stand the confirmation of Jesus himself that John indeed is his forerunner—the one who had come before Him to prepare His passage. That was John's primary mission—to lay foundation of the Lord's path. And for this he was blessed with several characteristic features. It is upon these traits of John's that I wish to lay emphasis, for these are so lacking despite being relevant in the world we are living today.

To begin with, self-denial was a significant quality of John the Baptist. John gave importance only to the bare necessities of life. The Gospel of Matthew (3:4) describes him thus: "John had his raiment of camel's hair, and a leather girdle about his loins and his meat was locust and wild honey." We thus see that John never gave any priority to his physical self. His focus was on spirituality; on making people repent their sins. We in this age however, tend to overlook the spiritual aspects of our existence and instead focus on the pleasures and luxuries of life that comfort our physical self alone. The second important quality of John was courage. He was bold enough to speak the truth, even if this meant confronting the powerful authorities like the Pharisees [Matthew 3: 7-9] or King Herod [Luke 3:19]. Courage indeed was one of John's forte. But though courageous, John was never arrogant. Instead he was humble. Humility is the third prominent quality of John. Proof of this can be seen in the first chapter of the Gospel of John, where the Baptist denies that he is the Messiah. His words that he is only the Messiah's forerunner, not even worthy to untie the Saviour's shoe strings, proclaim the depth of his humility. Similar references can be seen in the Gospels of Matthew (Ch.3) and Mark (Ch.1). Yet another

vital fact of John's personality is his obedience. This can be seen in the Gospel of Matthew (3:14, 15). The context here is John baptising Jesus. John feels that he is the one who should be baptized by Jesus, who is the Messiah. But when Jesus replies, "Suffer it to be so now, for thus it becometh us to fulfil all righteousness," John does not question Christ; he meekly obeys. So obedience too is a part of John's identity. Besides the above mentioned qualities, it must also be noted that John the Baptist was a man of holiness. The large number of people who repented and came to get baptized by him conclusively prove this fact. Even King Herod, though he had imprisoned John, respected him: "For Herod feared John, knowing that he was a just man and an holy and observed him; and when he heard him, he did many things and heard him gladly." [Mark 6:20]

We have thus described John the Baptist as an individual possessing qualities of self-denial, courage, humility, obedience and holiness. In addition to this, John's testimony of Jesus Christ acquires paramount distinction:

Behold the Lamb of God, which taketh away the sin of the world. This is He of whom I said, After me cometh a man which is preferred before me; for he was before me. And I know him not; but that He should be made manifest to Israel, therefore am I come baptizing with water...I saw the Spirit descending from heaven like a dove, and it abode upon him. And I knew him not; but He that sent me to baptize with water, the same said unto me, Upon whom thou shalt see the Spirit descending and remaining on him, the same is He which baptized with the Holy Spirit. And I saw and bare record that this is the Son of God. [John 1:29-36]

This testimony of John, along with those of Simeon [Luke 2:25-34] and the prophetess Anna's [Luke 2:36-38] may be considered as being one of the first instances in the New Testament where the divinity of Jesus Christ is being stressed upon. And it is to John's credit that he was able to see that Jesus was not just another human being, but instead the Son of God.

John the Baptist was very much aware of his strengths and limitations. Though the people of his age had a tendency to make him don the mantle of the Messiah, we see John reiterating again and again that he is only the forerunner of the Messiah, the one who has come to prepare the Way of the Lord. [John 3:28-31] However, it is important for us to understand that John the Baptist was not just the forerunner of Christ, but a prophet par excellence, who through his words, deeds and lifestyle, powerfully responded to the society around him. But do we find even traces of John's qualities in our society today? If not, it's high time to contemplate why!

The Malankara Orthodox Church celebrates the birth anniversary of John the Baptist as Children's Day. The birth of John shows that God had a very specific plan for him. It's imperative that we too realize that God has a plan for each one of us. And we have to work towards that, just like how John the Baptist did. His characteristic features that we discussed earlier were not qualities he acquired within a day. The Gospel of Luke (1:80) talks of John's development as a child: "And the child grew and waxed strong in spirit and was in the desert till the day of his shewing unto Israel." We see therefore that spiritual development was taking place in John even as a young boy. But do our children today possess spiritual growth? As parents we do our utmost to guarantee our daughters and sons the finest of everything, so that they grow physically, psychologically and academically. But what about their spiritual growth and development? Are we, as parents, doing anything to create an atmosphere that will aid in their spiritual upliftment? We do everything to ensure that our children live according to the best possible standards of life. But shouldn't we also be seeing to it that they live according to the will of God?

"You will pave the path of the Lord." This was God's message for John the Baptist. In a sense, our responsibilities too concern the creating of paths; for it is we who have to pave the path for our children to enable them to live according to the will of God and to acquire the qualities of John the Baptist. This will in turn help them to create a trail of peace through which the love of God can travel all over the world. ❖

# സഹൃദയ വിശുദ്ധൻ

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

ഇന്ന് നമുക്ക് വിശുദ്ധിയുടെ സ്പർശന ദിനമാണ്. ഈ ആലയത്തിലും, ഈ പറമ്പുകളിലും, കോണുകളിലും വീഥികളിലുമെല്ലാം വിശുദ്ധിയുടെ അഗ്നിസ്പർശം എത്തി നിൽക്കുന്നു. നൂറ്റി മൂന്നു വർഷം മുമ്പ് ദേഹത്തുമുണ്ടായി, തന്റെ പാർത്ഥിക ശരീരം ഇവിടെ സമാധിയായിരിക്കുന്ന പുണ്യവാനായ മാർ ഗ്രീഗോറിയോസ് പിതാവാണ് ഈ സ്പർശനത്തിന്റെ ഹേതു. "സഹൃദയ വിശുദ്ധൻ" എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.

മലയാള ഭാഷയിൽ ആദ്യം മുദ്രണം ചെയ്ത യാത്രാ വിവരണത്തിന്റെ കർത്താവായും, പ്രഭാഷകനായും, സഞ്ചാരകനായും, ഗുരുവരേണ്യനായുമെല്ലാം അദ്ദേഹം തന്നിലെ സഹൃദയത്വം തെളിയിച്ചിട്ടുണ്ട്. നവം നവങ്ങളായ ആശയങ്ങളും സാമൂഹ്യമായി വിപ്ലവകരമെന്നു തോന്നിയേക്കാവുന്ന മുന്നേറ്റങ്ങളും, ലളിത സുന്ദര സംവേദനവും ഒരു സഹൃദയത്തിൽ നിന്നേ ഉളവായി വരൂ! ഭാരത സഭയെപ്പറ്റി ബൃഹത്തും മനോജ്ഞവുമായ സ്വപ്നങ്ങൾ നെയ്ത ഈ മഹാശയൻ കറതീർന്ന സഹൃദയനായിരുന്നു. കന്മഷലേശമില്ലാത്ത വിശുദ്ധിയുടെ ഉറവിടവും ഈ സഹൃദയത്വമല്ലാതെ മറ്റൊന്നല്ല. അദ്ദേഹത്തിന്റെ ഭാഷയും ഭാഷണവും ദാക്ഷിണ്യവുമെല്ലാം സഹൃദയത്വത്തിൽ നിന്നുപൊട്ടിവന്നവയായിരുന്നു.

ഇസ്രയേൽ ജാതിയുടെ അഭിമാനമായിരുന്ന മോശയോടും അദ്ദേഹത്തിന്റെ അനന്തരവകാശിയായ യോശുവയോടും യഹോവ ആജ്ഞാപിച്ചു.

"നീ നിൽക്കുന്നത് വിശുദ്ധ ഭൂമിയാകയാൽ കാലിൽ നിന്ന് ചെരിപ്പഴിച്ചു കളയുക."

ഇന്ന് ഈ പുണ്യ ഭൂമിയിൽ നിൽക്കുമ്പോൾ ഈ ആദേശം ഏറെ അന്വർത്ഥമായിരിക്കുന്നു. ഈ കല്പനയുടെ താല്പര്യമെന്താണെന്ന് ഞാൻ കൗതുകപൂർവ്വം ചിന്തിച്ചിട്ടുണ്ട്. ചെരിപ്പിടുന്നത് പാദങ്ങളിൽ മാലിന്യം പറ്റാതിരിക്കാനും, കല്ലും മുള്ളും തറഞ്ഞു കയറാതിരിക്കാനുമൊക്കെയാണ്. വീട്ടിനുള്ളിൽ വരുമ്പോൾ ചെരിപ്പിൽ പറ്റിയ മാലിന്യം വീട്ടിനുള്ളിൽ കടക്കാതെ ചെരിപ്പഴിച്ചു വയ്ക്കുന്നു. ഇവിടെ വെറും മണ്ണിൽ നില്ക്കുന്നയാളിനോടാണ് ചെരിപ്പഴിച്ചു നീക്കാൻ പറഞ്ഞിരിക്കുന്നത്. ചെരിപ്പഴിച്ചു നീക്കിയിട്ട്, വിശുദ്ധി നൽകുന്ന മണ്ണിൽ നഗ്നപാദനായി നിൽക്കാനാണു കല്പന. ഭൂമിയെ സ്പർശിക്കുന്നതിനുള്ള തടസ്സം നീക്കി, വിശുദ്ധ ഭൂമിയെ തൊടാനാണ് നിർദേശം. വിശുദ്ധി നൽകുന്ന ഈ പുണ്യ ഭൂവിനെ സ്പർശിച്ച് വിശുദ്ധി നേടാനാണ് നമ്മോട് ഈ തിരുനാൾ ആവശ്യപ്പെടുന്നത്. അതിനുള്ള തടസ്സങ്ങൾ നീങ്ങട്ടെ!

ഈ വർഷത്തെ പരുമലപ്പെരുന്നാൾ ഒട്ടേറെ അപൂർവ്വകതകളുടേതാണ്. രണ്ടുനാൾ മുമ്പ് ഈ സ്ഥലത്തുവച്ചുതന്നെ മലങ്കരസഭയ്ക്ക പുതിയൊരു "പ്രധാനമേലദ്ധ്യക്ഷനെ" ലഭിച്ചിരിക്കുന്നു.



പരുമല പുണ്യവാളൻ ദീർഘദൃഷ്ടിയോടെ തുടങ്ങിവച്ച മലങ്കരസഭാ മിഷൻ പുനർജീവിപ്പിക്കണം. ആഭ്യന്തരവും ബാഹ്യവുമായ മിഷൻ സംരംഭങ്ങളില്ലാതെ സഭയ്ക്കു ജീവനും നിലനില്പുമുണ്ടാവില്ല. ഓരോ ഭദ്രാസനത്തിലും പത്തു മിഷനറിമാരെയെങ്കിലും പരിശീലിപ്പിച്ച് മിഷൻ വേല തുടരണം.

*(ഈ വർഷത്തെ പരുമലപ്പെരുന്നാളിൽ വി. കുർബാന മദ്ധ്യേ മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത ചെയ്ത പ്രസംഗം)*

മുൻഗാമി, പിൻഗാമിയുടെ പീഠാരോഹണത്തിൽ സംബന്ധിക്കുകയും, പിൻഗാമിയെ സ്ഥാനചിഹ്നങ്ങൾ അണിയിച്ചാശിർവ്വദിക്കുകയും ആശംസകൾ നേരുകയും ചെയ്ത അപൂർവ്വ സംഭവം മലങ്കരസഭയിൽ ഇദംപ്രഥമമാണ്. സഭാ ചരിത്രത്തിലെ ശുഭോദർക്കമായ സംഭവമാണിത്. പെരുനാൾ ദിനങ്ങളിൽത്തന്നെ ഈ മഹാസംഭവം നടന്നിരിക്കുന്നു!

ഈ മണ്ണ് മലങ്കരസഭയുടെ തീർത്ഥാടനഭൂമിയാണ്. മലയും താഴ്‌വരയും പുഴയും താണ്ടി, പുണ്യ തീർത്ഥത്തിലെത്തി അതിൽ മുങ്ങുന്നതാണ് തീർത്ഥാടനം. ഭാരതീയമായ ഈ സങ്കല്പത്തിന് ഇവിടെത്തന്നെ ഒരു മറുപൊരുളുമുണ്ട്. തീർത്ഥം പാനം ചെയ്യുന്നതും തീർത്ഥാടനത്തിലെ അനുഷ്ഠാനം തന്നെയാണ്. തീർത്ഥനദിയെന്നു കരുതുന്ന ഗംഗയിലെ ജലം പാനം ചെയ്തു ജീവിക്കുകയും മരിക്കുകയും ചെയ്യുന്നത് സുകൃതമാണന്നു ഗണിക്കപ്പെടുന്നു. തീർത്ഥത്തിൽ ആറാടുന്നത് ശുദ്ധിതേടിയാണ്. "നിങ്ങൾ കുളിച്ചു ശുദ്ധരാകുവീൻ; ഹൃദയങ്ങളിൽ നിന്ന് അധർമ്മം കഴുകിക്കളയുവീൻ" എന്ന ആദേശത്തിൽ തീർത്ഥാടനത്തിന്റെ പരമാർത്ഥം സമൂലം സംഗ്രഹിതമായിട്ടുണ്ട്. ബാഹ്യവും ആന്തരികവുമായ പവിത്രീകരണമാണ് തീർത്ഥാടനത്തിൽ ലക്ഷ്യമിടുന്നത്. നിത്യേന ശരീരം ശുദ്ധജലത്തിൽ കഴുകുന്നത് ബാഹ്യ നൈർമ്മല്യത്തിനാണെങ്കിൽ ആന്തര ശുദ്ധിക്ക്, വിശുദ്ധിയുടെ മറ്റൊരു സ്പർശം വേണ്ടിയിരിക്കുന്നു. തീർത്ഥത്തിൽ മുങ്ങുന്നത് വിശുദ്ധിക്കുവേണ്ടിയാണെങ്കിൽ, തീർത്ഥപാനം ആന്തരീക ശുദ്ധിക്കും രൂപാന്തരത്തിനും വേണ്ടിയാണെന്നു സ്പഷ്ടം. അപ്പോൾ തീർത്ഥത്തിൽ ആറാടുന്നതും, തീർത്ഥം പാനം ചെയ്യുന്നതും വിശുദ്ധിയും, രൂപാന്തരവും കൈവരുത്തുന്നതാണെന്നും രണ്ടിന്റെയും പൊരുൾ ഏകമാണെന്നും തിരിച്ചറിയുന്നതാണ് യഥാർത്ഥമായ തീർത്ഥാടനം. പരുമലയിലെ പുണ്യാന്തരീക്ഷത്തിൽ ആവോളം ഭൗമതാല്പര്യങ്ങളുടെ വേലിയേറ്റമില്ലാതെ മുങ്ങിക്കുളിക്കുന്നതും, ഇവിടെ നിന്നും ഉതിരുന്ന വിശുദ്ധിയുടെ പരിമളം ആസ്വദിക്കുന്നതും, ഈ വിശുദ്ധ തീർത്ഥം പാനം ചെയ്യുന്നതും പരുമല തീർത്ഥാടനത്തിലെ പരമാർത്ഥങ്ങളാണ്.

ചരിത്രവും ചരിത്രബോധവുമില്ലാതെ ഒരു രാജ്യത്തിനും ജനതയ്ക്കും നിലനിൽക്കാനാവില്ല. ഒരു ജനതയുടേയോ, സഭയുടെയോ ചരിത്ര ഗതിയിൽ സുപ്രധാനങ്ങളായ രണ്ടു ഘടകങ്ങളുണ്ട്. "Continuity" and "change" എന്നിവയാണവ- തുടർച്ചയും, വ്യതിയാനങ്ങളും. ചരിത്രഗതി ഒരു പ്രവാഹമാണ്; തുടർച്ച അതിന്റെ സവിശേഷതയും. എന്നാൽ വ്യതിയാനമെന്നതിന് തുടർച്ചയുടെ വേരറക്കുക എന്നോ, തുടർച്ച എന്നതിന് മാറ്റങ്ങളുടെ നാമ്പുകളെല്ലാം നുള്ളിക്കളയുക എന്നോ അർത്ഥമില്ല. പരുമല പരിശുദ്ധൻ സഭാ ചരിത്രപ്രവാഹഗതിയിൽ പദമൂന്നിയുറച്ചു നിന്നുകൊണ്ടുതന്നെ, മാറ്റങ്ങൾക്കു തുടക്കമിടുകയും അവയെ പ്രോത്സാഹിപ്പിക്കുകയും ചെയ്തയാളാണ്.

മലങ്കരസഭ അതിന്റെ ചരിത്രവീഥയിൽ ഒട്ടേറെ സവിശേഷതകളും പേറിയാണ് നിൽക്കുന്നത്. വിശ്വാസ സംരക്ഷണ യത്നത്തിൽ രക്തസാക്ഷികളായിത്തീർന്നവർ ഇതിൽ തുലോം ചുരുക്കമാണ്. ഒരു പക്ഷെ അത് ഈ സഭയുടെ ഒരു ബലഹീനത (handicap) ആയി ഗണിക്കപ്പെട്ടേക്കാം. വിശ്വാസ പരമായ തർക്കങ്ങളിൽ ഉൾപ്പെടേണ്ട സാഹചര്യങ്ങളും ഇവിടെ ഉണ്ടായിട്ടില്ല. റോമാ മതക്കാരായ പോർട്ടുഗീസുകാർ തങ്ങളുടെ "മത-സാമ്രാജ്യ-ടൂറിസ"വുമായി എത്തുന്നതുവരെ, വിശ്വാസപരമായ കോളിളക്കങ്ങളൊന്നും ഇവിടെ ഉണ്ടായിരുന്നുമില്ല. രക്തസാക്ഷികളുടെ അഭാവം പോലെ ശ്രദ്ധേയമായ മറ്റൊന്നാണ് "mission" എന്നതിന് നമുക്ക് തനതായ ഒരു നിർവചനം പോലും അന്നുമിന്നും ഉണ്ടായിട്ടില്ല എന്നത്. മലങ്കരസഭാ ബന്ധത്തിൽ വന്ന പേർഷ്യൻ-സിറിയൻ സഭകളിൽ നിന്നും കിട്ടാതെപോയ രണ്ടു കാര്യങ്ങളാണ് 'മിഷൻ' "സന്യാസം" എന്നിവയുടെ പൊരുൾ.

'മിഷൻ' 'സന്യാസം' എന്നീ ദിമുഖ മേഖലകളിൽ മലങ്കരസഭയ്ക്ക് ദിഗ്ബോധവും ആവശ്യബോധവും നൽകിയ മഹാനായിരുന്നു പരുമല പുണ്യവാളൻ. "തീണ്ടലും തൊടീലും" നിലവിലിരുന്ന കാലത്ത്, അവർണ്ണർക്ക് നിരത്തിൽക്കൂടി സഞ്ചരിക്കുന്നതിനും യോഗ്യമായി വസ്ത്ര ധാരണം ചെയ്യുന്നതിനും വിലക്കു കല്പിക്കപ്പെട്ടിരുന്ന സാഹചര്യങ്ങളിൽ അവരുടെ അവകാശങ്ങൾക്കും സ്വാതന്ത്ര്യത്തിനും വേണ്ടി ശബ്ദമുയർത്തിയ സാമൂഹ്യോദ്ധാരകനായിരുന്നു അദ്ദേഹം. "അധഃകൃത"രെന്നു തെറ്റായി വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നവർക്ക്, മാന്യതയും, വിദ്യാഭ്യാസവും, ശുചിത്വബോധവും ഈശ്വരചിന്തയും നൽകണമെന്ന് അദ്ദേഹം നിഷ്ക്കർഷിച്ചു. മലങ്കരയിലാദ്യമായി പുറജാതികളെ സഭയിലേക്ക് സ്വീകരിക്കുന്ന പദ്ധതിയാരംഭിച്ചതും അദ്ദേഹം തന്നെ. വിദ്യാഭ്യാസം, സംഘടിത സന്യാസത്വം, വൈദിക പരിശീലനം, വിജാതീയ മിഷൻ, തുടങ്ങിയ മേഖലകളിലെല്ലാം ഈ സഹൃദയ വ്യക്തിത്വത്തിന്റെ മോഹന മുദ്രകളിയാടുന്നുണ്ട്! സംഘടിത സന്യാസത്വത്തിന് പരുമലയിൽ അദ്ദേഹം ആരംഭിച്ച സന്യാസസംഘം മാർഗ്ഗനിദർശകമായി. അതിലെ വല്ലരികളിൽ വിരിഞ്ഞ പുഷ്പങ്ങളാണ് വി. വട്ടശ്ശേരിൽ തിരുമേനി, പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ, പാമ്പാടി തിരുമേനി, ആലുവായിലെ അത്താനാസ്യോസ് തിരുമേനി മുതൽപ്പേർ.

സഭയെപ്പറ്റി അതീവ ജാഗ്രതയായിരിക്കേണ്ട കാലമാണിത്. "മലങ്കര സഭ" "മലങ്കര മെത്രാപ്പോലീത്ത", "മലങ്കരസഭാ ഭാസുരൻ" 'കാതോലിക്കാ' എന്നീ സംജ്ഞകൾ മലങ്കര സഭയ്ക്കു സ്വന്തവും അതു നെഞ്ചിലേറ്റി ലാളിക്കുന്നതുമാണ്. ഇന്നാകട്ടെ ഇതിൽ പലതും മോഷ്ടിച്ചെടുക്കാനൊരു ശ്രമം ഈ മലയാളക്കര

ശേഷം 21-ാം പേജിൽ

മലങ്കര സഭാ മാസിക

ചരിത്ര ലേഖനങ്ങൾ.....



പുസ്തകം 11, 1957 ജൂൺ, ലക്കം 8



# ജീവനുള്ള കല്ലുകൾ

*(12-05-1957-ൽ തിരുമൂലപുരം ഓർത്തഡോക്സ് പള്ളിയങ്കണത്തിൽ കൂടിയ ഓർത്തഡോക്സ് യുവജന മഹായോഗത്തിൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് ചെയ്ത അദ്ധ്യക്ഷ പ്രസംഗം.)*

പ്രിയരേ

എന്റെ മക്കൾ സത്യത്തിൽ നടക്കുന്നു എന്നു കേൾക്കുന്നതിനേക്കാൾ വലിയ സന്തോഷം എനിക്കില്ല എന്നു യോഹന്നാൻ ശ്ലീഹാ പറയുന്നു. (3 യോഹ. 4) അപ്രകാരം നമ്മുടെ മക്കൾ ദൈവഭക്തിയുള്ളവരായി കാണപ്പെടുന്നതിനെക്കാൾ വലിയ സന്തോഷം വേറെ നമുക്കില്ല. യുവജനങ്ങളായ നിങ്ങൾ സംഘടിച്ചു സഭയ്ക്കുവേണ്ടി പ്രവർത്തിക്കണമെന്നുള്ള ഒരു ബോധം നിങ്ങൾക്കുണ്ടായതിൽ നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. കാതോലിക്കാ സിംഹാസനം ജയിക്കട്ടെ എന്നുള്ള നിങ്ങളുടെ ജയ് വിളികൾ മുഴങ്ങിയപ്പോൾ സഭാസേവനത്തിനുള്ള നിങ്ങളുടെ ദൃഢനിശ്ചയമാണ് നാം കണ്ടത്. നിങ്ങളുടെ ശബ്ദമുയർന്നപ്പോൾ സഭയുടെ ശോഭനഭാവിയെ നാം കാണുന്നു. സഭദൈവത്തിന്റേതാണ്. നിങ്ങൾ മൗനമായിരുന്നാൽ കല്ലുകൾ അട്ടഹസിക്കും.

നാം നിത്യവും പ്രാർത്ഥിക്കുന്ന ഒരു പ്രാർത്ഥനയുണ്ട്. "ഊർശ്ലേമിന്റെ മതിലുകളെ പണിയേണമേ. അപ്പോൾ ബലികളിലും ഹോമബലികളിലും നിനക്ക് ഇഷ്ടം തോന്നും." ഇതു പുണ്യവാനും ദീർഘദർശിയുമായ ദാവീദിന്റെ പ്രാർത്ഥനയാണ്. ബലികളിലും ഹോമബലികളിലും ഇഷ്ടം തോന്നണമെങ്കിൽ ഊർശ്ലേമിന്റെ മതിലുകളെ പണിയണം. യഹൂദന്മാരുടെ ബലി നമ്മുടെ കർത്താവിന്റെ ബലിയുടെ മുൻകുറിയായിരുന്നു. ഊർശ്ലേം, സഭയുടെ ദൃഷ്ടാന്തമാണ്. ഊർശ്ലേമിന്റെ മതിലുകളെ പണിതില്ലെങ്കിൽ ബലി ശരിയാകയില്ല.

ഗോത്ര പിതാവായ യാക്കോബ് ബേർശേബായിൽ നിന്നും ഹാരാനിലേക്ക് ഓടിപ്പോകുന്ന വഴിക്ക് ലൂസ് എന്ന സ്ഥലത്തുവച്ച് ഒരു ദർശനം കണ്ടു. (ഉല്പ. 28:10-18). ഭൂമിയിൽ നിന്നും സ്വർഗ്ഗത്തോളം എത്തുന്ന ഒരു ഗോവണി. ആ ഗോവണി നമ്മുടെ കർത്താവിനെ നമുക്കു മുന്നറിയിക്കുന്നു. യാക്കോബ് പറഞ്ഞു. "ഇതു ദൈവത്തിന്റെ ഭവനം; സ്വർഗ്ഗത്തിന്റെ വാതിൽ തന്നെ." ആ സ്ഥലത്തിന് അവൻ ബഥേൽ-ദൈവത്തിന്റെ ഭവനം-എന്നു പേരിട്ടു. ഊർശ്ലേമിൽ ദൈവസാന്നിദ്ധ്യം അനുഭവപ്പെട്ടതിനാൽ അതും ബഥേൽപോലെ ദൈവത്തിന്റെ ഭവനമാണ്. ഊർശ്ലേമിന്റെ മതിലുകളെ പണിയണമേ എന്നു നാം പ്രാർത്ഥിക്കുമ്പോൾ ദൈവത്തിന്റെ ഭവനമാകുന്ന സഭയെ പണിയണമേ എന്നാണതിന്റെ അർത്ഥം. ഊർശ്ലേം ദേവാലയത്തെപ്പറ്റി കർത്താവ് "എന്റെ ഭവനം" "എന്റെ പിതാവിന്റെ ഭവനം" എന്നിപ്രകാരമെല്ലാം പറഞ്ഞിരിക്കുന്നു. "എന്റെ ഭവനം സകല ജാതികൾക്കുമുള്ള പ്രാർത്ഥനാഭവനമാകുന്നു, നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തു" എന്നു കർത്താവ് യഹൂദപ്രമാണികളോട് പറഞ്ഞപ്രകാരം നമ്മോടു പറയാൻ നാം ഇടയാക്കരുത്. എന്നാലോ നാം അതിനെ പണിയുകയും അതിനുവേണ്ടി സ്വയം പണിയപ്പെടുകയും വേണം.

വീടുപണിക്കാർ തള്ളിക്കളഞ്ഞിട്ട് കോണിന്റെ മൂലക്കല്ലായിത്തീർന്ന നമ്മുടെ കർത്താവിന്റെ സന്നിധിയിൽ വന്നിട്ട് നമ്മളും ജീവനുള്ള കല്ലുകളായി-ആത്മിക ഗൃഹമായി പണിയപ്പെടുകയാണ്. (1 പത്രോ. 2:4) ഈ ഗൃഹത്തിൽ നാം ആദ്യം കാണുന്ന കല്ല് പത്രോസാണ് "നീ പത്രോസ് ആകുന്നു: ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും" (മത്താ. 16:18) എന്നു കർത്താവ് അവനോട് പറയുന്നു. സ്വർഗ്ഗസ്ഥനായ പിതാവു വെളിപ്പെടുത്തിയ വിശ്വാസം ഏറ്റു പറഞ്ഞപ്പോഴാണ് "നീ പത്രോസാണ്, പാറയാണ് എന്നു കർത്താവു കല്പിച്ചത്. എന്നാൽ കർത്താവ് ഊർശ്ലേമിൽ സഹിപ്പാനിരിക്കുന്ന കഷ്ടാനുഭവത്തെക്കുറിച്ച് പറഞ്ഞുതുടങ്ങിയപ്പോൾ പത്രോസ് ദൈവയിഷ്ടമറിയാതെ, അതിനു വിരുദ്ധമായി അതരുതേ, നിനക്ക് അങ്ങിനെ സംഭവിക്കരുതേ എന്നു പറയുന്നു. ആ അവസരത്തിൽ അവനോട് "സാത്താനേ എന്റെ പിന്നിൽ പോക" എന്നും കർത്താവ് പറയുന്നു (മത്താ. 16:23) ഇതിൽ നിന്നും നാം മനസ്സിലാക്കേണ്ടത് എന്താണ്? സത്യവിശ്വാസമുള്ളപ്പോൾ പാറ. ദൈവയിഷ്ടത്തിനു വിരുദ്ധമായി നിൽക്കുമ്പോൾ-വിശ്വാസത്തിൽനിന്നും വ്യതിചലിക്കുമ്പോൾ-സാത്താൻ.

"വിശ്വാസമാകുന്ന പാറമേൽ സ്ഥാപിതമായതും പാതാള വാതിലുകൾ അതിനോടു പ്രബലപ്പെടാത്തതുമായ സഭ" എന്നു കർത്താവിന്റെ സഹോദരനായ യാക്കോബുശ്ലീഹാ പറയുന്നു. ഈ പാറമേൽ ചേർത്തു നാമോരോരുത്തരുമാകുന്ന കല്ലുകളാൽ സഭ പണിയപ്പെടണം. അപ്പോൾ ബലികളിലും ഹോമബലികളിലും തനിക്കിഷ്ടമുണ്ടാകും. ബലി കൈക്കൊള്ളപ്പെടുകയും ചെയ്യും.



# വിശ്വാസപാഠം

## വി. വേദപുസ്തകം മാത്രം ആധാരമാക്കി സ്വീകരിച്ചാൽ മതി എന്ന് പ്രൊട്ടസ്റ്റന്റുകാർ പറയുന്നത് ശരിയാണോ?

– കെ. മാത്തുക്കുട്ടി, മാവേലിക്കര

പ്രത്യക്ഷത്തിൽ ശരിയാണെന്നു പറയാമെങ്കിലും വിശകലനത്തിൽ ഇതിൽ ഒളിഞ്ഞിരിക്കുന്ന അപകടങ്ങൾ മനസ്സിലാക്കാവുന്നതാണ്.

1. വേദപുസ്തകം മാത്രം മതി എന്നുപറയുന്നവർ പുതിയ നിയമ പുസ്തകങ്ങൾ എഴുതപ്പെട്ടിട്ടുപോലുമില്ലാത്ത കാലത്തെ ക്രൈസ്തവർ അവരുടെ വിശ്വാസ ജീവിതത്തിന് ആധാരമായി സ്വീകരിച്ചിരുന്നതെന്ത്? എന്ന ചോദ്യത്തിന് ഉത്തരം നൽകേണ്ടതുണ്ട്. പരിശുദ്ധാത്മ ശക്തിയാൽ സഭ മുന്നോട്ടുപോയി എന്ന ഉത്തരമാണുള്ളതെങ്കിൽ ഇന്നും വേദപുസ്തകത്തിന്റെ ആവശ്യമില്ല എന്നു പറയേണ്ടി വരുകയില്ലേ?

2. ഇന്നു നാം ഉപയോഗിക്കുന്ന വേദപുസ്തകം പൂർണ്ണമല്ലെന്ന് അത് തന്നെ സാക്ഷിക്കുന്നു. കർത്താവ് പറഞ്ഞതും ചെയ്തതുമായതെല്ലാം വേദപുസ്തകത്തിൽ വന്നിട്ടില്ല, യോഹ. 21:25; 16:12; 2 യോഹ. 12 എന്നിവ വായിക്കുക. വേദപുസ്തകത്തിൽ വരാത്തതെല്ലാം തെറ്റായിരുന്നു എന്നു സമർത്ഥിക്കാനാകുമോ? അങ്ങനെ സമർത്ഥിച്ചാൽ കർത്താവിന്റെ പൂർണ്ണതയേക്കുറിച്ച് പിന്നെ എങ്ങനെ സംസാരിക്കുവാൻ കഴിയും? വേദപുസ്തകം മാത്രം എന്നു പറഞ്ഞാൽ വേദപുസ്തകത്തിലല്ലാത്തതും കർത്താവിന്റെ ജീവിതത്തോടു ബന്ധപ്പെട്ടതുമായ പലതും നിഷേധിക്കേണ്ടിവരും എന്നർത്ഥം. നിഷേധിക്കുന്നവരോ കർത്താവിന്റെ ആളത്വത്തെ തന്നെ ചോദ്യം ചെയ്യുന്നവർ എന്നേ മനസ്സിലാക്കാൻ കഴിയുന്നുള്ളൂ!

3. വേദപുസ്തകം മാത്രം എന്നു പറയുന്നവർ വേദപുസ്തകത്തിലെ എല്ലാ വാക്യങ്ങളെയും ഒരുപോലെ സ്വീകരിക്കുന്നില്ല എന്നതാണ് വസ്തുത. ചില വേദവാക്യങ്ങളെ അവയുടെ സന്ദർഭത്തിൽ നിന്ന് അടർത്തിമാറ്റി ഓരോരുത്തരും അവരവർക്കിഷ്ടമുള്ളതുപോലെ വ്യാഖ്യാനം നൽകുന്നതുകൊണ്ടാണ് ദിനംപ്രതി സെക്ടേറിയൻ സഭകളുടെ എണ്ണം വർദ്ധിക്കുന്നത്. സഭാ ജീവിതവും സാഹചര്യങ്ങളും മനുഷ്യന്റെ കഴിവും പരിമിതിയും പരിശുദ്ധാത്മ പ്രേരണയും ഒത്തുചേർന്നിട്ടുള്ള അനുഭവത്തിലാണ് വി. വേദപുസ്തക ഗ്രന്ഥങ്ങൾ എഴുതപ്പെട്ടിട്ടുള്ളത്. അതുകൊണ്ട്, അവ എഴുതപ്പെട്ട അതേ അനുഭവത്തിൽ നിന്നുകൊണ്ടുള്ള വ്യാഖ്യാനത്തിനു മാത്രമേ സഭയെ ഒന്നായി നിർത്തുവാൻ കഴിയുകയുള്ളു.

ഓർത്തഡോക്സ് സഭ വി. വേദപുസ്തകം കേന്ദ്രബിന്ദുവും പ്രധാന ഘടകവുമായിരിക്കുന്ന പാരമ്പര്യത്തിനാണ് കൂടുതൽ പ്രാധാന്യം നൽകുന്നത്. സഭയിൽ വാമൊഴിയായും എഴുതപ്പെട്ടും പകർന്നു ലഭിച്ചിട്ടുള്ള പാരമ്പര്യങ്ങൾ വി. വേദപുസ്തക സത്യങ്ങളുമായി ഐക്യപ്പെടണം എന്നത് ഓർത്തഡോക്സ് സഭയ്ക്ക് നിർബ്ബന്ധമാണ്. ശരിയായ സഭാ ജീവിതം നയിക്കുവാൻ വേദപുസ്തകത്തിനു പുറമേ, വേദസത്യത്തിലധിഷ്ഠിതമായ പാരമ്പര്യങ്ങളും ആവശ്യമാണ്. ഇത് രണ്ടും വേർപ്പെടുത്തി ചിന്തിച്ചാൽ ഭിന്നതകൾക്ക് കാരണമാകും. വേദപുസ്തകം എഴുതി ഇത്രയും കാലംവരെയുള്ള സഭയുടെ പാരമ്പര്യങ്ങളെയും നാം വിസ്മരിക്കരുത്!

ജെ.പി. ❖

**2nd Death Anniversary**

**21-01-2006**



**T. C. ABRAHAM**

Dilshad Garden, Delhi

(Thekkedathu, Kangazha)

നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൻ വലഭാഗത്തിൽ

*Inserted by:-*

Ancy Abraham - Wife
Anish Abraham - daughter
Ajith Abraham - Son

# ആയുരാരോഗ്യ



**അസ്ഥിരോഗ ചികിത്സയ്ക്കും ഫിസിയോതെറാപ്പിക്കും പ്രത്യേക വിഭാഗം**

ഞങ്ങളുടെ പ്രത്യേകതകൾ

- റെഫറൽ ഫിസിയോതെറാപ്പി സെന്റർ
- പഞ്ചകർമ്മ, റിജുവിനേഷൻ തെറാപ്പി, പ്രസവാനന്തര ശുശ്രൂഷ തുടങ്ങി എല്ലാവിധ ആയുർവേദ ചികിത്സകൾ
- ആധുനിക താമസസൗകര്യവും ആയുർവേദ വിധിപ്രകാരമുള്ള ഭക്ഷണവും

## ആയുരാരോഗ്യ

**(SPECIALITY CENTRE FOR ORTHOPAEDICS, PHYSIOTHERAPY & AYURVEDA)**

കായൽവാരത്ത് ഹെൽത്ത് കോംപ്ലക്സ്

രാമവർമ്മ ക്ലബ്ബിന് എതിർവശം, തേവള്ളി,

കൊല്ലം. ഫോ : 3959132, 9447332622

**We offer combination treatment of Ayurveda, orthopaedics & Physiotherapy for the First time in South Kerala**

ലേഖനം

# മനുഷ്യപുത്രൻമാരേ തിരികെ വരുവിൻ

ഫാ. സജി യോഹന്നാൻ – ഷാർജ

**കാലാവസ്ഥയ്ക്ക് അനുയോജ്യമായ വസ്ത്രവും - ആഹാര രീതികളും ജീവിത ചര്യകളും ഉപേക്ഷിച്ച് അനുകരണഭ്രമത്തിൽ നാം മുന്നേറുമ്പോൾ നമുക്ക് നഷ്ടമാകുന്നത് സംസ്ക്കാരത്തിന്റെയും ആരോഗ്യത്തിന്റെയും വ്യക്തിത്വത്തിന്റെയും വൈശിഷ്ട്യങ്ങളാണ്. കുടുംബ ബന്ധങ്ങളിലെ വിശ്വാസ്യതയും പവിത്രതയും അന്യവത്കരിക്കുന്ന വിവാഹേതര ബന്ധങ്ങളും ജീവിത ചര്യകളും നിയന്ത്രിച്ചേ മതിയാവൂ.**

ആധുനിക മനുഷ്യൻ അഭിമാനത്തോടെ നടത്തുന്ന പ്രസ്താവനയാണ്, 'ലോകം പുരോഗതിയിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്നു.' ആഗോളവത്ക്കരണം, കമ്പോളവത്ക്കരണം, ലോകഗ്രാമം തുടങ്ങിയ ചെപ്പടിവിദ്യകൾ ഇന്നത്തെ ലോകത്തെ മാറ്റിമറിച്ചിരിക്കുന്നു. ഡോളി എന്ന ആട്ടിൻകുട്ടിയിൽ നിന്നും ക്ലോണിംഗ് എന്ന 'മഹാത്ഭുതം' മനുഷ്യനിലേക്ക് പടർന്നു കയറാൻ സർക്കാരുകൾ പണവും അനുവാദവും നല്കിക്കഴിഞ്ഞു. അന്റാർട്ടിക്കയിൽ മഞ്ഞിനുമേൽ മനുഷ്യൻ മട്ടുപ്പാവുകൾ പണിയുന്നകാലം അത്ര വിദൂരമല്ല. ചന്ദ്രനിൽ സ്ഥലം വാങ്ങി മലയാളികളടക്കം കുടിയേറ്റത്തിനൊരുങ്ങുന്നു. ചൊവ്വ ഗ്രഹത്തിലും വ്യാഴത്തിലും ജീവിത സാഹചര്യം അന്വേഷിച്ച് മനുഷ്യൻ നെട്ടോട്ടമാരംഭിച്ചിരിക്കുന്നു.

ഫാഷൻ പരേഡും, ഡേറ്റിങ്ങും, വിവാഹപൂർവ്വ ലൈംഗികതയും സ്വവർഗ്ഗ ലൈംഗികതയും ഒക്കെ ഇന്നത്തെ സാമൂഹിക ജീവിതത്തിന്റെ ഭാഗമായിരിക്കുന്നു. വാലന്റയിൻ ദിനവും, മദേഴ്സ്ഡേയും, ഫാദേഴ്സ്ഡേയും അങ്ങനെ ആഘോഷങ്ങളുടെയും ഒത്തു ചേരലുകളുടെയും അവസരങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. നിശാക്ലബ്ബുകളും, പബ്ബുകളും, ബാറുകളും ഒക്കെ പകലത്തെ 'ടെൻഷൻ' മറക്കാൻ മനുഷ്യനു കൂട്ടാകുന്നു. വൃദ്ധ മാതാപിതാക്കളെ പരിചരിക്കാൻ സമയമില്ലാത്ത മക്കൾക്ക് അതിന് കരാടിസ്ഥാനത്തിൽ ജോലിക്കാരെ ഒരു ഫോൺ വിളിക്കപ്പുറത്ത് ലഭിക്കുന്ന കാലമായിരിക്കുന്നു.

ഇതിനെയൊക്കെ പുരോഗതി എന്നല്ലാതെ മറ്റെന്താണ് വിളിക്കാൻ കഴിയുക? ഇതിനെ പുരോഗതി എന്നു തന്നെ വിളിക്കണം. എന്നാൽ ഈ പുരോഗതിയുടെ ബാക്കിപത്രമായ അധോഗതി നാം കണ്ടില്ലെന്നു നടിച്ചാൽ ഈ പുരോഗതിക്ക് അധികം ആയുസ്സ് കണ്ടെന്നു വരില്ല. എനിക്ക് എല്ലാം ഉണ്ട്, വേണ്ടതിലധികവും ഉണ്ട് എന്ന സമൃദ്ധിയുടെ മറുപുറത്ത് എനിക്ക് ഒന്നുമില്ല, വേണ്ടതുപോലുമില്ല എന്ന ദാരിദ്ര്യത്തിന്റെ പരിദേവനം നാം തിരസ്ക്കരിക്കരുത്. അശരണരുടെയും പട്ടിണിക്കാരന്റെയും ശബ്ദം നാം കേൾക്കാതെ പോയാൽ അവന്റെ കരച്ചിലിന്റെ ശബ്ദം ഒരു നാൾ സൈന്യങ്ങളുടെ യഹോവയുടെ ചെവിയിൽ എത്തും സർവ്വവും മറന്ന്, ലോകവും അതിന്റെ മോഹങ്ങളും തേടിയുള്ള മനുഷ്യന്റെ പോക്ക്!

സകലത്തിന്റെയും സ്രഷ്ടാവായ ദൈവത്തിന്റെ അസ്തിത്വത്തെ ചോദ്യം ചെയ്തുണ്ടാക്കിയ 'ഡോളി' എന്ന ആട്ടിൻകുട്ടി അകാലത്തിൽ ചത്തൊടുങ്ങിയിട്ടും മനുഷ്യനിലെ ക്ലോണിംഗിന് മൗനസമ്മതം നല്കുന്ന ഭരണ കൂടങ്ങൾ പുതിയൊരു പതനത്തിന്റെ വഴിയിലേക്ക് നയിക്കപ്പെടുകയാണ്. ക്രമാതീതമായ മലിനീകരണം ലോകത്തിന്റെ നിലനില്പുതന്നെ അവതാളത്തിലാക്കിയിരിക്കുന്നു. ഏറെ വൈകി നിലവിൽ വന്ന മലിനീകരണ നിയന്ത്രണ ഉടമ്പടിയായ "ക്യോട്ടോ പ്രോട്ടോക്കോൾ" അമേരിക്ക പോലെയുള്ള വൻകിട മലിനീകരണകാരികളായ രാജ്യങ്ങളെ നിലയ്ക്കു നിർത്താൻ പര്യാപ്തമാകുന്നില്ല. ആഗോള താപനം മൂലം അന്റാർട്ടിക്കയിൽ മഞ്ഞുരുകി സമുദ്ര ജലനിരപ്പ് ക്രമാതീതമായി ഉയരാനുള്ള സാദ്ധ്യതകളെക്കുറിച്ച് പരിസ്ഥിതി സ്നേഹികൾ മുന്നറിയിപ്പ് നല്കുന്നു. ഹിമാലയത്തിലെ മഞ്ഞുരുക്കം ക്രമാതീതമായാൽ ഭാവിയിൽ ഉത്തരേന്ത്യൻ സംസ്ഥാനങ്ങൾ വരൾച്ചയുടെ തിക്തഫലം അനുഭവിക്കേണ്ടിവരും.

ലൈംഗികത പാപമല്ല 'ഫാഷനാ'ണെന്ന് പഠിപ്പിക്കുന്ന അത്യന്താധുനിക യുഗത്തിൽ, ഈ ഫാഷന്റെ ബാക്കി പത്രമായ AIDS പോലെയുള്ള മാരക രോഗങ്ങൾ

മനുഷ്യ വംശത്തെ കാർന്നു തിന്നാൻ എന്നേ തുടങ്ങിയിരിക്കുന്നു എന്ന യാഥാർത്ഥ്യം വിസ്മരിച്ചുകൂടാ. എന്തും ഒന്നിച്ചിരുന്നു കാണാനും, ഒന്നിച്ചിരുന്നു കേൾക്കാനും ഉള്ള 'സംസ്ക്കാര സമ്പന്നത' നാം കൈവരിച്ചുകൊണ്ടിരുന്നതിൽക്കൂടി 'കുടുംബം' ഇന്ന് 'ക്ലബ്ബു'കളായി രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുന്നു. പല കുടുംബങ്ങളിലും അത്താഴ സംസ്ക്കാരം വഴിമാറി ഡിന്നർ സംസ്ക്കാരം കുടപിടിച്ചു നില്ക്കുന്നു. പകലത്തെ ക്ഷീണം മാറാൻ അപ്പനും അമ്മയും മക്കളും ഒന്നിച്ചിരുന്ന് അല്പം മദ്യം സേവിക്കുന്നത് നാം സമൂഹത്തോട് താദാത്മ്യപ്പെടുന്നതിന്റെ ലക്ഷണമല്ലാതെ മറ്റെന്താണ്?

ദേവാലയങ്ങളുടെ മതിലുകൾക്കപ്പുറമായി ശാന്തിയും സമാധാനവും വാഗ്ദാനം ചെയ്യുന്ന അമ്മമാരും, ബാബമാരും ആദ്ധ്യാത്മികതയുടെ നൂതന പാതകൾ തുറന്നിരിക്കുന്നു. മനുഷ്യൻ ദൈവമായപ്പോൾ സത്യദൈവം പലർക്കും അപരിചിതനായിത്തീർന്നിരിക്കുന്നു. മനുഷ്യന്റെ ഉള്ളിൽ മതത്തിന്റെ വിഷം കുത്തിവെച്ച് വിഭാഗീയത വളർത്തുകയും വികസനം തളർത്തുകയും ചെയ്യുന്ന രാഷ്ട്രീയ നവോത്ഥാനകർ സാധാരണക്കാരന് സമാധാനമായി ജീവിക്കാനുള്ള അവകാശത്തിന്മേൽ കത്തിവയ്ക്കുന്നു. തൊഴിലവസരങ്ങൾ കുറവായ കേരള സംസ്ഥാനത്ത് പുതിയ തൊഴിലവസരങ്ങളായ റാലി, ഹർത്താൽ, സമ്മേളനം, വിമോചന യാത്രകൾ തുടങ്ങിയ തസ്തികകളിൽ ദിവസക്കൂലിക്ക് നൂറു കണക്കിന് അഭ്യസ്ത വിദ്യരെ നിയമിക്കുന്നത് എന്തുകൊണ്ടും പ്രശംസനീയമല്ലേ? ഇങ്ങനെ പുരോഗതിയെന്നു വിളിക്കുന്ന ഈ നെട്ടോട്ടത്തിൽ നമുക്കുണ്ടാകുന്ന നഷ്ടങ്ങളെ, ബലക്ഷയങ്ങളെ, മൂല്യച്യുതിയെ കണ്ടില്ലെന്ന് നടിക്കാനാകുമോ? നമുക്കൊരു തിരിച്ചുവരവ് ആവശ്യമല്ലേ? നാം ജീവിക്കുന്ന ഈ ഭൂമി ഭാവിതലമുറയ്ക്കും ജീവിക്കുവാൻ അനുയോജ്യമായി കാത്തുസൂക്ഷിക്കുവാൻ നമുക്ക് ബാദ്ധ്യതയുണ്ട്. മലിനീകരണം മൂലം അധിവാസ യോഗ്യമല്ലാത്ത ഒരു ഗോളമായി ഈ ഭൂമി മാറ്റപ്പെടരുത്. 'ഉണ്ടാകട്ടെ' എന്ന കല്പനയാൽ സകലത്തെയും സൃഷ്ടിച്ച ദൈവം, നല്ലത് എന്നു കണ്ട് ലോകത്തെ നാശത്തിലേക്ക് തള്ളി വിടാൻ നാം കൂട്ടു നിന്നുകൂടാ!

കാലാവസ്ഥയ്ക്ക് അനുയോജ്യമായ വസ്ത്രവും - ആഹാര രീതികളും ജീവിത ചര്യകളും ഉപേക്ഷിച്ച് അനുകരണഭ്രമത്തിൽ നാം മുന്നേറുമ്പോൾ നമുക്ക് നഷ്ടമാകുന്നത് സംസ്ക്കാരത്തിന്റെയും ആരോഗ്യത്തിന്റെയും വ്യക്തിത്വത്തിന്റെയും വൈശിഷ്ട്യങ്ങളാണ്. കുടുംബബന്ധങ്ങളിലെ വിശ്വാസ്യതയും പവിത്രതയും അന്യവത്കരിക്കുന്ന വിവാഹേതര ബന്ധങ്ങളും ജീവിത ചര്യകളും നിയന്ത്രിച്ചേ മതിയാവൂ. നാമും നമ്മുടെ തലമുറകളും എന്നന്നേക്കുമായി ഭൂമുഖത്തു നിന്നും തുടച്ചു മാറ്റപ്പെടാൻ സാദ്ധ്യതയുള്ള മാരക രോഗങ്ങൾക്ക് അടിയറ വയ്ക്കാൻ സമൂഹത്തെ വിട്ടുകൊടുക്കുന്നത് കരണീയമാണോ?

കാലം മാറി, കഥ മാറി, എന്നാൽ വാക്കു മാറാത്ത ശീലം മാറാത്ത ദൈവത്തിൽ നിന്നും അകന്ന് "പുതു ദൈവങ്ങളെ" അന്വേഷിച്ചു പോകുന്ന ആത്മീയ പാപ്പരത്വം നമ്മുടെ പിതാക്കന്മാരുടെ ആത്മാക്കളെ ദുഃഖിപ്പിക്കുന്നതാണെന്ന് മനസ്സിലാക്കുക.

നമുക്കൊരു തിരിച്ചുവരവിന് തയ്യാറെടുക്കാം ആഴിയ്ക്ക് കടന്നുകൂടാത്ത അതിർ നിശ്ചയിച്ച ദൈവത്തിനു മുമ്പിൽ മനുഷ്യൻ അതിരുലംഘിക്കുമ്പോൾ സ്വർഗ്ഗത്തോളം ഉയർന്ന കപ്പർന്നഹോമുകൾ പാതാളത്തിന്റെ അഗാധങ്ങളിലേക്ക് താഴ്ന്നു പോകാനുള്ള കാലം സമാഗതമായിരിക്കുന്നു എന്നു ചിന്തിച്ചാൽ നന്ന്.

മനുഷ്യ പുത്രന്മാരേ! തിരികെ വരുവിൻ; ഇത് ദൈവത്തിന്റെ ആഹ്വാനമാണ്. ❖



# പല പേർ ചേർന്നാൽ

സമ്പാ: ഫാ. പി. എം. സഖറിയാ, പള്ളിക്കപ്പറമ്പിൽ

| പേരുകൾ | മാമോദീസാ പേര് |
|---|---|
| അവിര, ഇട്ടിയവിര, അബി, എബി | - അബ്രഹാം |
| ഡാൻസി, ആൻഡ്രൂ | - അന്ത്രയോസ് |
| ഈശോ, കോശി, ജോസൺ, ജോഷ്വാ | - യോശുവാ |
| ഐസക്, ഐക്ക്, ഇത്താക്ക് | - ഇസഹാക്ക് |
| ഈനോശ്, ഈനാസ്, ഈനാശു | - ഇഗ്നാത്തിയോസ് |
| ഉതുപ്പ്, ഔത, ജോജൊ, ഐപ്പ്, പാപ്പി,പാപ്പൂട്ടി, ഇട്ടിഐപ്പ്,ജോസഫ്, ഏപ്പ് | - യൗസേഫ് |
| ഇട്ടിച്ചെറിയ, കോര, കുരുവിള, കുര്യൻ, ചെറിയാൻ, കുറിയാക്കോസ്, കുഞ്ചെറിയ, കോരുത്, കോരളു, സാക്, സിറിൽ, സിറിയക്, ഉക്രു, ചേറു, ചേറുണ്ണി, റാഫേൽ, ചേറപ്പായി, റപ്പായി | - സ്കറിയ |
| ചാണ്ടി, ചാണ്ടപ്പിള്ള, അലക്സ്, അലക്സാണ്ടർ ഇടിക്കുള, ഇടിച്ചാണ്ടി, സാൻഡി | - അലക്സന്ത്രയോസ് |
| പോത്തൻ, പുന്നൻ, പീലി, ഫിലിപ്പ്, | - ഫീലിപ്പോസ് |
| ടോം, ടോമി, ഉമ്മൻ, തൊമ്മൻ, മാമ്മൻ, ടാമി | - തോമസ് |
| ചാക്കോ, ജയിംസ്, ജിം, ജേക്കബ്, കുഞ്ചാക്കോ, ചാക്കുണ്ണി, ചാക്കപ്പൻ | - യാക്കോബ് |
| ചുമ്മാർ | - ശെമയോൻ (സൈമൺ) |
| മാണി | - ഇമ്മാനുവേൽ |
| മാത്തൻ, മത്യാസ്, മാത്യു | - മത്തായി |
| മൈക്കിൾ | - മീഖായേൽ |
| പൈലി, പൈലോ, പൊടിയൻ, പോൾ, കുഞ്ഞിപ്പാലു, പാവേൽ | - പൗലോസ് |
| ജോബ്, ജോബി, ഈപ്പൻ, ഇക്കോച്ചൻ, ഇക്കാക്കു, ഇയ്യൂണ്ണി | - ഇയ്യോബ് |
| പുന്നൂസ്, സ്റ്റീഫൻ, | - സ്തേഫാനോസ്, |
| ക്രിസ്റ്റഫർ | - ക്രിസ്റ്റഫോറോസ് |
| ഓനാച്ചൻ, ഓനാൻ, ജോൺസൺ, ഐവാൻ, ജാക്ക്, നൈനാൻ, ബഹനാൻ, ജോൺ, ജോവാൻ, ലോനൻ, ലോനപ്പൻ, ഉലഹന്നാൻ (എൽഹനാൻ) | - യൂഹാനോൻ |
| ബെഞ്ചമിൻ, ബെൻ, ബെന്നി, ബെഞ്ചി | - ബെന്യാമിൻ |
| വർഗീസ്, വാറുണ്ണി, വാറപ്പൻ, ഗ്രിഗറി, വർക്കി, ജോർജ്ജ്, വറീത് | - ഗീവറുഗീസ് |
| സാം | - ശമുവേൽ |
| ഡേവിഡ്, ഡേവി | - ദാവീദ് |
| എൽസാ, എൽസി, ബെറ്റ്സി, ബെറ്റി, ലിസി, അലിക്സ്, ആലീസ്, ഇസബെല്ല ഏലി, ബെല്ലി, റ്റിബി, എമിലി, ലിബി, ഹെലൻ, ലിനറ്റ് ഇളച്ചി, ലീലാമ്മ, ടെറ്റി | - ഏലുശുബാ |
| റേച്ചൽ, രേവു, റെയ്മോൾ | - റാഹേൽ |
| ശോശ, ശോശാമ്മ, സൂസൻ, അച്ചാമ്മ, സൂസമ്മ, ജൂലി, ജൂലിയാന, ഷീല, സിസിലി | - സൂസന്ന /ശുശാൻ |
| ആൻസി, ആൻ, നാൻസി, നെസ്റ്റാ, ആഗ്നസ്, അനീറ്റ, നീന, ആനി, അന്ന | - ഹന്ന |
| അലക്സ, അക്സാ, സാന്ദ്രാ | - അലക്സാണ്ഡ്രാ |
| അക്കാമ്മ | - റിബേക്ക |
| മേരി, മെർലിൻ, മെയ്മോൾ, മറിയാമ്മ | - മറിയം |
| ജയിൻ, ഷീനാ, ഷോണ | - യോഹന്ന |




# ബാലസഭ







കുഞ്ഞനുജന്മാരേ.... കുഞ്ഞനുജത്തിമാരേ..,

യേശുനാഥന്റെ പൂന്തോട്ടത്തിൽ കഥപറഞ്ഞും പാട്ടു പാടിയും കഴിയുന്നതിൽ കവിഞ്ഞ് ആനന്ദമായ അനുഭവം മറ്റെന്താണ്?

1968 നവംബറിലാണ് മലങ്കര സഭയിൽ യേശുനാഥന്റെ പൂന്തോട്ടം എന്ന ബാലപംക്തി ആരംഭിച്ചത്. അന്നത്തെ കുട്ടികൾ ഇന്നു ബാല്യവും കൗമാരവും യുവത്വവും ഒക്കെ പിന്നിട്ടു കഴിഞ്ഞു. അന്നത്തെ ആ കുട്ടികൾ ആരൊക്കെയായി എന്നു ചിന്തിക്കുന്നത് രസകരമാണ്. അവരിൽ വൈദ്യന്മാരുണ്ട്, വാദ്ധ്യാന്മാരുണ്ട്, വക്കീലന്മാരുണ്ട്, കലാകാരന്മാരുണ്ട്, കർഷകരുണ്ട്...

കാലം കുതിരയെപോലെ കുതിച്ചു പായുന്നു. 'കാലത്തിന്റെ കുളമ്പടി ശബ്ദം' എന്നൊരു പ്രയോഗം തന്നെയുണ്ടല്ലോ.

സന്തോഷവും സങ്കടവും മാറിമാറി സമ്മാനിച്ച് 2005 നമ്മോട് എന്നേക്കും ആയി യാത്ര പറഞ്ഞു. കാലക്കടലിന്റെ ആഴത്തിൽ നിന്ന് 2006 ഉയർന്നുവന്നു. 2006 യാത്ര പറയുമ്പോൾ 2007 വന്നെത്തും. കാലം നദിപോലെ ഒഴുകുന്നു. ശിശുക്കൾ ബാല്യത്തിലെത്തും. ബാലജനങ്ങൾ കുമാരീകുമാരന്മാരാകും. അവർ യുവത്വത്തിലെത്തും. യുവജനങ്ങൾ മദ്ധ്യവയസ്ക്കരാകും. മദ്ധ്യവയസ്ക്കർ വൃദ്ധന്മാരും. നമ്മുടെ അപ്പച്ചന്മാരും അമ്മച്ചിമാരും ഒരു കാലത്ത് ഓടിച്ചാടിക്കളിച്ചിരുന്ന കുട്ടികൾ ആയിരുന്നുവെന്ന് പറഞ്ഞാൽ നമുക്ക് അത്ഭുതം തോന്നും.

പണ്ട് കുഞ്ഞിച്ചായൻ കുഞ്ഞിച്ചായൻ ആയിരുന്നു. ഇപ്പോൾ കുഞ്ഞിച്ചായൻ വല്ലിച്ചായനായി. ഇന്നു പൂമ്പാറ്റകളെപ്പോലെ പാറിപ്പാറി നടക്കുന്ന കുട്ടികൾ നാളെയൊരുനാൾ വൃദ്ധന്മാരും വൃദ്ധകളും ആകും. ശിശുക്കളും ബാലികാബാലന്മാരും, കുമാരീകുമാരന്മാരും, യുവതീയുവാക്കളും, വൃദ്ധന്മാരും വൃദ്ധകളും എല്ലാം യേശുനാഥന്റെ കുട്ടികളാണ്. യേശുനാഥനെ നാം കാണുന്നില്ലെങ്കിലും യേശുനാഥൻ നമ്മോടൊപ്പമുണ്ട്.

ഇളംകാറ്റിൽ നൃത്തമാടുന്ന പൂങ്കുലകൾ നമ്മിൽ ആനന്ദം ഉളവാക്കുന്നു. പക്ഷെ പൂങ്കാറ്റിനെ നാം കാണുന്നില്ല. സ്നേഹത്തിന്റെ സൗരഭ്യം പരത്തിക്കൊണ്ട് യേശുനാഥൻ സഞ്ചരിക്കുന്നു.

ഫ്രാൻസിസ് ദി സെകിൽസ് എന്ന വിശുദ്ധന്റെ ഒരു ആശയത്തോട് കടപ്പെട്ടുകൊണ്ട് ഒരു കഥപറയാം. ഒരു കൊച്ചുകഥ. ഒരിക്കൽ ദിവ്യനായ ഒരു സന്യാസിക്ക് വിശിഷ്ടമായ ഒരു വൃക്ഷത്തിന്റെ വിത്തുകിട്ടി. ആ വിത്ത് പിളർന്നിട്ട് അതിന്റെ ഉള്ളിൽ 'സ്നേഹം' എന്ന് കൊത്തിവച്ചു. പിന്നീട് ശിഷ്യന്മാർ കാൺകെ ആ വിത്ത് നല്ല നിലത്തു കുഴിച്ചിട്ടു. ആ വിത്തു മുളപൊട്ടി. ശിഷ്യന്മാർ അതു നനച്ചു വളർത്തി.

## നടവഴികൾ...

### ഒരു കല്യാണ പ്രശ്നം

രാത്രിയിലെ ഭവന പ്രാർത്ഥന കഴിഞ്ഞ് ഭൂരിഭാഗം പേരും യാത്രയായി. കുറച്ചുപേർ വർത്തമാനം പറഞ്ഞ് നിൽക്കുന്നതിനിടെ അടുക്കളയിൽ നിന്നും ജോയിക്കുട്ടി ചിണുങ്ങിക്കൊണ്ടു വന്നു.

"വല്യമ്മച്ചീ.... എനിക്ക് പെണ്ണു കെട്ടണം" - രണ്ടാം ക്ലാസുകാരൻ ജോയിക്കുട്ടി നിന്ന് ചിണുങ്ങുകയാണ്.

"എന്റെ മാതാവേ..." വല്യമ്മച്ചി ഉൾപ്പെടെയുള്ള സ്ത്രീ സംഘം നെഞ്ചത്ത് കൈവച്ച് അവനെ അത്ഭുതപ്പെട്ടു നോക്കി. ചാരുകസാലയിൽ ഇരുന്ന വല്യപ്പച്ചനും രണ്ടു മൂന്നു പേരും അമ്പരപ്പും, ചിരിയും കലർന്ന മുഖത്തിൽ ഇരിക്കുന്നു.

"എന്താടാ പറഞ്ഞത് നിന്നെ ഞാനിന്നു തല്ലിക്കൊല്ലും" അടുക്കള കടന്നു വന്ന ജോയിക്കുട്ടിയുടെ അമ്മ കുഞ്ഞുമോൾ അവനെ തല്ലാനോങ്ങി.

"നില്ല് പെണ്ണേ അവനൊരു തമാശ പറഞ്ഞതല്ലേ..."

വല്യപ്പച്ചൻ മദ്ധ്യസ്ഥനായി. അപ്പച്ചൻ ജോയിക്കുട്ടിയെ അടുത്തു വിളിച്ചു.

"മോനേ ജോയിക്കുട്ടീ ഇങ്ങ് വന്നേ" ജോയിക്കുട്ടി പിണക്കത്തോടെ അപ്പച്ചന്റെ അടുത്തേക്ക് ചെന്നു.

"ഇങ്ങു വാടാ.." അപ്പച്ചൻ അവനെ കടന്നുപിടിച്ചു.

നീയെന്താ ഇങ്ങനെ പറഞ്ഞത്.. ജോയിക്കുട്ടി മിണ്ടാതെ നില്ക്കുകയാണ്...

"പറയൂ മോനേ..." വല്യപ്പച്ചൻ പ്രോത്സാഹിപ്പിച്ചു.

"അതേയ്..." അവൻ പറഞ്ഞു തുടങ്ങി

"താഴേതിലെ ബെന്നിച്ചായന്റെ സൊഭാവം ഈയിടെ ശരിയാകുന്നില്ലെന്നും, പറഞ്ഞാ കേക്കത്തില്ലെന്നും, ബീഡി വലി കൂടുതലാന്നും പറഞ്ഞപ്പോ...."

"പറഞ്ഞപ്പോൾ...."

ഇളംകാറ്റിൽ നൃത്തമാടുന്ന പൂങ്കുലകൾ നമ്മിൽ ആനന്ദം ഉളവാക്കുന്നു. പക്ഷെ പൂങ്കാറ്റിനെ നാം കാണുന്നില്ല. സ്നേഹത്തിന്റെ സൗരഭ്യം പരത്തിക്കൊണ്ട് യേശുനാഥൻ സഞ്ചരിക്കുന്നു.

ഫ്രാൻസിസ് ദി സെകിൽസ് എന്ന വിശുദ്ധന്റെ ഒരു ആശയത്തോട് കടപ്പെട്ടുകൊണ്ട് ഒരു കഥപറയാം. ഒരു കൊച്ചുകഥ.

ഒരിക്കൽ ദിവ്യനായ ഒരു സന്യാസിക്ക് വിശിഷ്ടമായ ഒരു വൃക്ഷത്തിന്റെ വിത്തുകിട്ടി. ആ വിത്ത് പിളർന്നിട്ട് അതിന്റെ ഉള്ളിൽ 'സ്നേഹം' എന്ന് കൊത്തിവച്ചു. പിന്നീട് ശിഷ്യന്മാർ കാൺകെ ആ വിത്ത് നല്ല നിലത്തു കുഴിച്ചിട്ടു. ആ വിത്തു മുളപൊട്ടി. ശിഷ്യന്മാർ അതു നനച്ചു വളർത്തി.

അത് ഒരു വൃക്ഷമായി വളർന്നു. ആ വൃക്ഷം പൂത്തുലഞ്ഞു. ചില്ലകളായ ചില്ലകളിലെല്ലാം കായ്കൾ നിറഞ്ഞു. അതിൽ നിന്ന് ഒരു കായ് ശിഷ്യന്മാരുടെ മുമ്പിൽ വച്ച് രണ്ടായി മുറിച്ചു. അതിനുള്ളിലെ വിത്ത് പുറത്തെടുത്തു. അപ്പോൾ അത്ഭുതകരം ആയ ഒരു കാഴ്ച കണ്ടു.

വിത്തു കുഴിച്ചിട്ടപ്പോൾ സന്യാസി സ്നേഹം എന്നു കൊത്തിയിരുന്നത് മായാതെ കിടക്കുന്നു. സന്യാസി ശിഷ്യന്മാരെ ഒരു പാഠം പഠിപ്പിക്കയായിരുന്നു. ശിശുഹൃദയം നല്ല നിലം പോലെയാണ്. അവിടെ നന്മയുടെ വിത്തു വിതച്ചാൽ അവർ നന്മയിലുള്ളവരായി വളരും. തിന്മയാണ് വിതക്കുന്നതെങ്കിൽ അവർ തിന്മയുള്ളവരായിതീരും.

പരുമലതിരുമേനിയും പാമ്പാടിതിരുമേനിയും, മദർ തെരേസയും ഒക്കെ ഒരിക്കൽ ശിശുക്കൾ ആയിരുന്നു. അവർ വളർന്നപ്പോൾ നന്മയുടെ സൗരഭ്യം പരത്തി. ബിൽലാദനും വീരപ്പനും ഒക്കെ വളർന്നപ്പോൾ അവർ തിന്മ പരത്തി. ഒരു കൂട്ടർ നന്മയുടെ പ്രകാശം പരത്തുമ്പോൾ മറു കൂട്ടർ തിന്മയുടെ ഇരുൾ പരത്തുന്നു. നിർമ്മലമാനസരായ ശിശുക്കളിൽ ചിലർ പരിശുദ്ധന്മാരാകുന്നു. ചിലർ കള്ളന്മാരും കൊള്ളക്കാരും ആയിത്തീരുന്നു.

നിങ്ങളുടെ ഹൃദയങ്ങളിൽ യേശുനാഥന്റെ ജീവനുള്ള ചിത്രം പതിക്കുക. സ്നേഹനാഥനും, സ്നേഹഗുരുവും, സ്നേഹകുമാരനും ആയ യേശുനാഥനോടൊത്ത് സ്നേഹത്തിന്റെ പാതയിലൂടെ നമുക്ക് സഞ്ചരിക്കാം.

ഐശ്വര്യപൂർണ്ണവും അനുഗ്രഹകരവും ആയ പുതുവത്സരം നേരുന്നു.

*നിറഞ്ഞ സ്നേഹത്തോടെ സ്വന്തം കുഞ്ഞിച്ചായൻ*

## ബുദ്ധിമാൻ



### അറിയാമോ....

ബെരീത്ത് എന്ന എബ്രായ മൂല പദത്തിന്റെ ഗ്രീക്ക് പരിഭാഷ യുടെ അർത്ഥമാണ് 'നിയമം'. ഉഭയ സമ്മതമെന്നും വിളിക്കപ്പെടുന്നു. ഇതിൽനിന്നുമാണ് ഇന്നു പയോഗിക്കന്ന പുതിയനിയമം.... പഴയ നിയമം... ഇവകളുടെ ഉല്പത്തി.

### അറിയാമോ....

യഹൂദസമൂഹം സുറിയാനി, എബ്രായ, അറമായിക്ക് ഭാഷകളിലുള്ള വിശുദ്ധ ഗ്രന്ഥങ്ങളാണ് ഉപയോഗച്ചിരുന്നത്.

**വചനപാത...** **"സാമർത്ഥ്യമുള്ള ഭാര്യയെ ആർക്കു കിട്ടും, അവളുടെ വില മുത്തുകളിലും ഏറും"** **(സദൃ. 31:10)**

"പറയു മോനേ..."

"അതേയ്..." അവൻ പറഞ്ഞു തുടങ്ങി

"താഴത്തിലെ ബെന്നിച്ചായന്റെ സൊഭാവം ഈയിടെ ശരിയാകുന്നില്ലെന്നും, പറഞ്ഞാ കേക്കത്തില്ലെന്നും, ബീഡി വലി കൂടുതലാന്നും പറഞ്ഞപ്പോ...."

"പറഞ്ഞപ്പോൾ...."

"ബെന്നിച്ചന്റെ അമ്മ പറയുവാ അവനെ പിടിച്ച് കെട്ടിക്കാൻ സമയമായീ എന്ന്...." ജോയിക്കുട്ടി നിർത്തി.

"അതിന് നിനക്കെന്തിനാ കല്ല്യാണം..." അപ്പച്ചൻ ചിരിച്ചുകൊണ്ട് ചോദിച്ചു.

"കഴിഞ്ഞ കൊറെ ദെവസങ്ങളായി എനിക്ക് തല്ലും വഴക്കും തന്നുകൊണ്ടിരിക്കുവാ. ഇന്നലെ രാത്രി രണ്ടു വട്ടം അമ്മ പറഞ്ഞു എന്റെ സൊഭാവം കൊള്ളത്തില്ലെന്ന്. ദേ ഇപ്പം പ്രാർത്ഥന കഴിഞ്ഞ് മൂന്ന് പഴം അധികം തിന്നതിന് തല്ലു വേറെ കിട്ടി.. അമ്മ പറയുവാ... സഹിക്കാൻ വയ്യെന്ന്..."

"അതിന്...."

"കല്ല്യാണം കഴിച്ചാൽ സൊഭാവം മാറിക്കിട്ടു മെങ്കി...."

"എനിക്ക് തല്ലും വഴക്കും കിട്ടാതെ നിക്കാമരുന്നു..." ജോയിക്കുട്ടി മുഖമുയർത്തി വല്യപ്പച്ചനെ നോക്കി അവന്റെ കണ്ണുകളിൽ പ്രത്യാശയുടെ തിളക്കം."

"പ്രാർത്ഥന കഴിഞ്ഞ് മര്യാദയ്ക്ക് വീട്ടിൽ പോകാനുള്ളതിന് നാട്ടു വർത്തമാനം പറഞ്ഞ് ചെറുക്കന്റെ മനസ്സിന് വേണ്ടാത്ത ചിന്ത കൊടുത്തല്ലോ കർത്താവേ..." ഇങ്ങനെ പറഞ്ഞുകൊണ്ട് വല്യപ്പച്ചൻ വിളിച്ചു.

"ജോയിക്കുട്ടീ.... എടാ മോനേ നല്ല ഭാര്യമാർക്കു വലിയ ഡിമാന്റാ രത്നം കൊടുത്താ ഇപ്പം അങ്ങനെ ആരേം കിട്ടാനില്ല. ഇപ്പൊ എല്ലാം പൈസായുടെ കളിയല്ലേ.. ജോയിക്കുട്ടി ഒന്നും മനസ്സിലാകാത്തതു പോലെ നിന്നു.

"ഞാൻ പറഞ്ഞതു പിടി കിട്ടിയില്ലേ... നീ പോയി സദൃശ്യവാക്യം 31-ന്റെ 10 വായിച്ചേച്ച് കിടന്നുറങ്ങിക്കോ..." അപ്പച്ചൻ ജോയിക്കുട്ടിയെ പറഞ്ഞു വിട്ടു.

"എന്തായിരിക്കും 31 ന്റെ 10-ൽ.... ഓ വെറുതെ ആശിപ്പിച്ചു. "ആത്മഗതത്തോടെ" ജോയിക്കുട്ടി പ്രാർത്ഥന മുറിയിലേക്കു കയറി.

ഫാ. തോമസ് പി. മുകളിൽ

*For Favours Received*



Inserted by:
Jacob ( Joy), Sunita & Kemuel



Inserted by:
Jacob ( Joy), Sunita & Kemuel

III$^{RD}$ DEATH ANNIVERSARY

06-01-2006



**VALIAMUTTATHIL, KORA GEORGE**

Inserted by:
Jacob ( Joy), Sunita & Kemuel

10-ാം പേജിൽ നിന്നു തുടർച്ച....

യിൽത്തന്നെ അരങ്ങേറുന്നുണ്ട്. ആടുമോഷണത്തിനുള്ള പുതിയ ആയുധങ്ങളായിട്ടാണ് ഇവയെടുത്തണിയാൻ ഒരുമ്പെട്ടിരിക്കുന്നത്. രാത്രി കാലം കോഴികൾ സുരക്ഷിതരായി കൂട്ടിൽ മയങ്ങുമ്പോൾ രാത്രിഞ്ചരനായ കുറുക്കൻ കോഴിക്കൂട്ടിൽ വെളിയിൽ നിന്നുകൊണ്ട് "കൂട്ടുകാരെ നോക്കൂ! എത്ര മനോജ്ഞ സുന്ദരമായ നിലാവാണ്." ആ തടവറയിൽ കിടക്കാതെ ഈ 'സാർവ്വത്രിക' സ്വാതന്ത്ര്യത്തിലേക്കിറങ്ങി വരൂ" എന്നു പുലമ്പുന്ന, പണ്ടു മുന്തിരിങ്ങായ്ക്കു ചാടിയ ആ കൗശലക്കാരൻ ഇന്നും അപ്പണി നിർത്തിയിട്ടില്ല. "സാർവ്വത്രിക" സഭയുടെ കൂട്ടായ്മയിലേക്ക് ഓർത്തഡോക്സ്കാരെ കൊണ്ടുവരിക എന്ന ഏക ലക്ഷ്യമാണ് എന്നു പറയുന്ന ലജ്ജാകരമായ സ്ഥിതിയാണിത്. ഇതാണോ ഒരു സഭയുടെ പ്രഖ്യാപിത മിഷൻ? ഇങ്ങനൊരു മിഷൻ സ്റ്റേറ്റുമെന്റുമായി ഒരു സഭ നിലനില്ക്കണമോ?

മുമ്പൊരിക്കൽ മലങ്കരയ്ക്ക് ഒരു മഫ്രിയാന വേണമെന്ന് എഴുതിയറിയിച്ചപ്പോൾ, മഫ്രിയാനെ ചോദിക്കുന്നവൻ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മുടക്കപ്പെട്ടവനായിരിക്കുമെന്നു മറുപടി കൊടുത്ത സിറിയൻ പാത്രിയർക്കീസ് പത്രോസ് തൃതീയന്റെ പിൻഗാമി ഒരു ഡ്യൂപ്ലിക്കേറ്റ് കാതോലിക്കായെ വാഴിച്ചാക്കിയിരിക്കുന്നു! ഇപ്പോൾ മറ്റു ചിലർക്കും 'കാതോലിക്കാ' പഥ്യമായിരിക്കുന്നു. ആളുപിടത്തത്തിന് മറ്റൊരു ആയുധം. അങ്ങനെയൊരു സ്ഥാനപ്പേരിൽ ജന്മാവകാശമുണ്ടെന്നാണു വാദം. ലളിത മലയാളത്തിൽ പറഞ്ഞാൽ നെറികേടാണിത്.

എന്താണീ പുനരൈക്യം? പരുമല തിരുമേനിയുടെ കാലത്ത് ഗോവാ-ബ്രഹ്മവാർ-സിലോൺ മേഖലയിൽ നിന്നും കുറെ റോമൻ കത്തോലിക്കർ മലങ്കര ഓർത്തഡോക്സ് സഭയിൽ ചേർന്നു. അവരുടെ നേതാവായിരുന്നു അൽവാറീസ്. അദ്ദേഹത്തെ പരുമലത്തിരുമേനിയും മറ്റും ചേർന്നാണ് കോട്ടയത്തു വച്ച് മെത്രാനായി വാഴിച്ചത്. എന്നാൽ ഗോവയിൽ പോർട്ടുഗീസുകാരുടെ വരവിനു വളരെ മുമ്പുതന്നെ സെന്റ് തോമസ് ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു എന്നതാണ് പരമാർത്ഥം. 2002-ൽ ഗോവയിലെ 'ത്ധുവാരി' നദിക്കരയിൽ ചെളിയിൽ പുണ്ടു കിടന്നിരുന്ന ഒരു പേർഷ്യൻ കുരിശ് (കരിങ്കല്ലിൽ കൊത്തിയത്) കണ്ടെടുത്തിട്ടുണ്ട്. കോട്ടയത്തും മറ്റും കാണുന്ന പുരാതന പേർഷ്യൻ കുരിശുകളിലെപ്പോലെ 'പാഹ്ലവി' മേലെഴുത്ത് ഇതിലും കാണുന്നുണ്ട്. 7-ാം നൂറ്റാണ്ടിലേതെന്ന് റോമൻ കത്തോലിക്കാ പണ്ഡിതന്മാർ വിധിയെഴുതിയതും, ഇപ്പോൾ ഗോവയിലെ പിലാർ സെമിനാരി മ്യൂസിയത്തിൽ സൂക്ഷിച്ചിരുന്നതുമായ പേർഷ്യൻ കുരിശ് നൂറ്റാണ്ടുകൾക്കു മുമ്പ് എങ്ങനെ ഗോവയിലെത്തി? (ശ്രീലങ്കയിലെ അനുരാധപുരയിലും ഇത്തരമൊരു കുരിശു കാണുന്നുണ്ട്) അപ്പോൾ അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ പിതാമഹന്മാർ സെന്റ് തോമസ് ക്രിസ്ത്യാനികളാണെന്നു സിദ്ധിക്കുന്നു. ഫാ. അൽവാറീസിന്റെയും അനുയായികളുടെയും മലങ്കര സഭാ പ്രവേശനമാണ് മാതൃസഭയിലേക്കുള്ള മടങ്ങി വരവ്-അഥവാ "പുനരൈക്യം". ഓർത്തഡോക്സ് സഭയിൽ നിന്നും പട്ടമേറ്റപ്പോൾ ചെയ്ത ശപഥം ലംഘിച്ച് മതിലുചാടിപ്പോയത് ഒരിക്കലും പുനരൈക്യമാവുകയില്ല. അതു മതിലുചാട്ടം തന്നെ. 118 വർഷം മുമ്പ് ഗോവയിൽ നടന്നതാണ് ശരിയായ പുനരൈക്യം. ഇതിന്റെ വാർഷികമാണ് വർഷം തോറും ആചരിക്കപ്പെടേണ്ടതും.

"സന്താപമേ-സന്താപമേ" എന്ന ഗാനം ഈ ദിവസങ്ങളിൽ പ്രദക്ഷിണ സമയത്ത് ഇവിടെ പാടികേൾക്കാറുണ്ട്. പരിശുദ്ധന്റെ ഓർമ്മപ്പെരുനാളിൽ "സന്താപമേ"-എന്നു പാടുന്നത് അനൗചിത്യമാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് കുറെ നാൾ മുമ്പ് "മലങ്കരസഭ" മാസികയിൽ എഴുതിയിരുന്നത് ഓർക്കുന്നു. ഈ ഗാനത്തിന്റെ വേദശാസ്ത്രമെല്ലാം മാറ്റിവച്ച് ചിന്തിച്ചാൽ, 1903 വർഷം മുമ്പുള്ള പരുമലയിലേക്ക്, ഓർമ്മകളുടെ ചരിത്ര വീഥിയിലൂടെ അത് നമ്മെ കൊണ്ടെത്തിക്കുന്നതായി കാണാം. ഈ ഗാനം അങ്ങനെ നിലനില്ക്കണം, എല്ലാ വർഷവും അതാലപിക്കണം. ഒരു ജനസഞ്ചയത്തിന്റെ സമസ്ത വികാരമാണതിൽ അലതല്ലുന്നത്, അത് കാലത്തെ അതിർ ലംഘിച്ച് അതിജീവിക്കുന്നതാണ്.

മലങ്കരസഭയുടെ ചരിത്രത്തിൽ തുടർച്ചയും (continuity) വ്യതിയാനവും (change) സമന്വയിപ്പിച്ച് പരുമല പുണ്യവാളന്റെ 103-ാം ഓർമ്മപ്പെരുന്നാളിന്റെ പശ്ചാത്തലത്തിൽ അടുത്ത 5 വർഷത്തേക്ക് മലങ്കരസഭ ശ്രദ്ധിക്കേണ്ട അഞ്ചു മേഖലകൾ ചൂണ്ടിക്കാണിക്കട്ടെ:-

1. സഭയിൽ ചിലയിടങ്ങളിൽ കുറെ നാളായി ആഭ്യന്തര അസ്വസ്ഥതകളും വ്യവഹാരങ്ങളും പ്രശ്നങ്ങളും നിലവിലിരിക്കുന്നുണ്ട്. അവയെല്ലാം പരിഹരിച്ച് സഭാന്തരീക്ഷം സംശുദ്ധവും ശാന്തവുമായേ തീരൂ. അതിനൊരു വ്യക്തമായ നടപടിയുണ്ടാകണം. ആഭ്യന്തര കലഹങ്ങളും അന്തഃഛിദ്രങ്ങളും നിലനിന്നാൽ ബാഹ്യ ശത്രുവിന് നമ്മെ കീഴടക്കാൻ എളുപ്പമാകും. മലങ്കരസഭയുടെ വിഖ്യാത ചരിത്രവും, സ്വാതന്ത്ര്യവും യശസ്സും അസ്തപ്രഭമാക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന കുഞ്ഞാടുവേഷധാരികളായ ചെന്നായ്ക്കൾ "വിശ്വാസ സംരക്ഷണ"ത്തിന്റെ മുഖം മൂടിയണിഞ്ഞുകൊണ്ട് അലറി നടക്കുന്നുണ്ടെന്ന് തിരിച്ചറിയേണ്ടിയിരിക്കുന്നു. അച്ചടക്കമുള്ള ഒരു സമൂഹമായിരിക്കണം. നസ്രാണി സമൂഹം. മീറ്റിംഗുകൾ നടത്തുന്നതായാലും, ശുശ്രൂഷകൾ നടത്തുന്നിടത്തായാലും എല്ലാ തലങ്ങളിലും അണുവിട മാറാതെ അച്ചടക്കം നിലനില്ക്കണം. ആഭ്യന്തര അച്ചടക്കമില്ലാതെ പോയാൽ "അദ്വൈതവും" "അത്രൈതവും" മൊന്നും നമ്മെ രക്ഷപ്പെടുത്തുകയില്ല. ക്യാമറാ കണ്ടാൽ ചാടിവീഴുന്ന നേതാക്കന്മാരും, ചോദ്യം ചെയ്യപ്പെടേണ്ട ധാർമ്മിക നിലവാരമുള്ളവർ മറ്റെല്ലാവരെയും ആക്ഷേപിക്കുന്നതും ഭൂഷണമല്ല. ഊരും പേരും വച്ചും വയ്ക്കാതെയും അപവാദ സാഹിത്യമച്ചടിച്ചു വിടുന്ന ഒരു സംസ്ക്കാരം ഇന്ന് ഈ സഭയിൽ കാണുന്നത് സങ്കടകരമാണ്. ഈ പ്രവണത സഭയുടെ ശക്തിക്ഷയത്തിനു വഴി വയ്ക്കുമെന്നു തീർച്ച.

2) മലങ്കരസഭയുടെ ചരിത്രപരമായ യഥാർത്ഥ നില വെളിവാക്കി പ്രഖ്യാപിക്കുന്നതിൽ ഇനി അമാന്തിക്കരുത്. ഈ സഭ വി. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ സ്വതന്ത്രസഭയാണെന്നും, ഭാരതത്തിലെ ദേശീയ സഭയാണെന്നും, സഭാ ഭരണഘടന മുതലിങ്ങോട്ട് ആലേ

ഖനം ചെയ്യേണ്ടിടത്തെല്ലാം ചെയ്യണം. ഇത് മറ്റൊരു സഭയുടേയും പുത്രീ സഭയല്ലല്ലൊ. ഈ പരമാർത്ഥം പ്രതിഫലിക്കുന്ന ചരിത്രവും കാനോനും, ഭരണഘടനയും എത്രയും വേഗമുണ്ടാകണം. ഇങ്ങനെ ഒരു പുരാതന സഭയേ ഈ നാട്ടിൽ ഇല്ലായിരുന്നു എന്നും; മറ്റാരുടെയോ ദാക്ഷിണ്യത്തിൽ മുളച്ചതാണെന്നും ഭാവിച്ച് വലുതാകാൻ ശ്രമിക്കുന്ന 'കശ്മല വേദപണ്ഡിതന്മാർ' ഇന്ന് മലയാളമണ്ണിൽ വിഹരിക്കുന്നുണ്ട്!

3) പരുമല പുണ്യവാളൻ ദീർഘദൃഷ്ടിയോടെ തുടങ്ങിവച്ച മലങ്കരസഭാ മിഷൻ പുനർജീവിപ്പിക്കണം. ആഭ്യന്തരവും ബാഹ്യവുമായ മിഷൻ സംരംഭങ്ങളില്ലാതെ സഭയ്ക്കു ജീവനും നിലനില്പുമുണ്ടാവില്ല. ഓരോ ഭദ്രാസനത്തിലും പത്തു മിഷനറിമാരെയെങ്കിലും പരിശീലിപ്പിച്ച് മിഷൻ വേല തുടരണം. അവർക്ക് അഞ്ചു വർഷ പരിശീലനമൊന്നും വേണ്ട; ഒരു വർഷത്തെ പഠനം മതിയാകും. കഴിവും സന്മനസ്സുമുള്ള യുവതീ യുവാക്കന്മാർ സഭയ്ക്കുണ്ട്. അതാണ് സഭയുടെ യഥാർത്ഥ സ്വത്ത്. ഓരോ ഭദ്രാസനവും അതതിന്റെ മിഷൻ പരിപാടികൾക്കു രൂപം നൽകട്ടെ. ഒരു നൂറ്റാണ്ടുമാത്രം പഴക്കമുള്ള മലങ്കരസഭയിലെ സംഘടിത സന്യാസ പ്രസ്ഥാനത്തിനു തന്നെ ഇത് ഉത്തേജനമാകും.

4) എണ്ണത്തിൽ കുറവെങ്കിലും മലങ്കരസഭയിൽ ചേർന്ന "പുതുക്രിസ്ത്യാനികളുടെ ഒരു സംഘമുണ്ട്. അവരെ ഇതുവരെ സഭ വേണ്ടവണ്ണം കരുതിയിട്ടില്ല. വിദ്യാഭ്യാസപരമായും തൊഴിൽ പരമായും കരുതിയിട്ടില്ല. വിദ്യാഭ്യാസ പരമായും തൊഴിൽ പരമായും അവർ സഭയുടെ ഭാഗമായി മുന്നേറേണ്ടവരാണ്. ഇക്കാര്യം കണ്ടില്ലെന്നു നടിച്ച് സഭയ്ക്ക് അധികക്കാലം മുമ്പോട്ടു പോകാനാവില്ല. ഈ വീഴ്ച അടിയന്തിരമായി നികത്തണം."

5) കേരളത്തിനു പുറത്തു വളരുന്ന മലങ്കര ഓർത്തഡോക്സുകാരുടെ ഒരു വലിയ സമൂഹമുണ്ട്. കേരളം മാത്രമാണ് സഭയെന്നു സ്വപ്നം കണ്ടിരുന്നാൽ കാലത്തിന്റെ ചവറ്റുകൊട്ടയിലായിരിക്കും നമുക്കു സ്ഥാനം. മലയാളം വശമില്ലാത്ത, കേരളത്തിനും ഇന്ത്യക്കും പുറത്തുള്ള നമ്മുടെ യുവജനങ്ങൾക്കുവേണ്ടി ഇംഗ്ലീഷിൽ ഒരു പ്രാർത്ഥനാ പുസ്തകം (സാധാരണ ദിവസത്തേക്കും നോമ്പിലേക്കും) തയ്യാറാക്കിക്കൊടുക്കാൻ രണ്ടായിരം കൊല്ലം പഴക്കമുള്ള ഈ സഭയ്ക്കു സാധിച്ചിട്ടില്ല എന്നത് ലജ്ജാകരം. "മംഗ്ലീഷ്" എന്ന മായവിദ്യയാണ് ഇന്നും പലർക്കുമാശ്രയം. കാതോലിക്കാദിനം മുതലായ പൊതുസംരഭങ്ങളെ പുരസ്കരിച്ചുള്ള സർക്കുലർ കല്പനകൾ പോലും ഇന്നും മലയാളത്തിലാണ് ലോകത്തിന്റെ നാനാഭാഗത്തേക്കും പോകുന്നത് എന്നത് അവിശ്വസനീയമായി തോന്നാം.

അടുത്ത അഞ്ചു വർഷത്തേക്ക്, ഒരു പഞ്ചവത്സരപദ്ധതിപോലെ ഇക്കാര്യങ്ങൾ നടപ്പിലാക്കാൻ ശ്രമിക്കാം. പരുമല പുണ്യവാളന്റെ പ്രാർത്ഥന ഇതിലും മറ്റെല്ലാ കാര്യങ്ങളിലും നമുക്കു കോട്ടയായിരിക്കട്ടെ!

❖

ഫാ. ഡോ. കെ. എം. ജോർജ്ജ്

# ബഥനി ആശ്രമവും റീത്തു പ്രസ്ഥാനവും

ഗ്രന്ഥ കർത്താവ് : കെ. വി. മാമ്മൻ
പ്രസിദ്ധീകരണം : കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം
വില : 100

മലങ്കരസഭയുടെ ഇരുപതാം നൂറ്റാണ്ടിലെ ചരിത്രത്തിൽ ഏറ്റവുമധികം ആത്മീയ പ്രത്യാശയുണർത്തിയ സംഭവങ്ങളിലൊന്നാണ് ഫാ. പി.റ്റി. ഗീവർഗീസിന്റെ (പിന്നീട് മാർ ഈവാനിയോസ്) നേതൃത്വത്തിൽ ആരംഭിച്ച ബഥനി സന്യാസ പ്രസ്ഥാനം. അതുപോലെതന്നെ സഭയ്ക്ക് ഏറെ ദുഃഖവും അപമാനവും വരുത്തിയ സംഭവമായിരുന്നു മാർ ഈവാനിയോസിന്റെ സഭാത്യാഗവും റോമാസഭയിലേക്കുള്ള പ്രവേശനവും. ഈ ദുരന്തഗാഥയുടെ ഇരുണ്ട ഈരടികൾക്കിടയിൽക്കൂടി സത്യാന്വേഷണത്തിന്റെ വിളക്കുമായി സഞ്ചരിക്കയാണ് ശ്രീ. കെ. വി. മാമ്മൻ. നിരവധി ചരിത്ര രേഖകളും അനേകരുടെ അനുഭവങ്ങളും സമാഹരിച്ച്, റീത്തു പ്രസ്ഥാനത്തിന്റെ ഇരുണ്ട മുക്കും മൂലകളും അദ്ദേഹം നമുക്ക് വെളിപ്പെടുത്തുന്നു.

മലങ്കരസഭയുടെ ആധുനിക ചരിത്രത്തിലെ പല ഏടുകളും കെ.വി. മാമ്മന്റെ കൃതഹസ്തമായ ചരിത്രബോധത്തിലൂടെ നമുക്ക് തെളിഞ്ഞു വന്നിട്ടുണ്ട്. ലൗകിക ലാഭമൊന്നും അന്വേഷിക്കാതെ, സഭയോടുള്ള കറയറ്റ സ്നേഹവും സത്യത്തോടുള്ള തീക്ഷ്ണമായ വിധേയത്വവും മാത്രം കൈമുതലാക്കിയാണ് അദ്ദേഹം ചരിത്ര ഗ്രന്ഥങ്ങൾ എഴുതുന്നത്.

പ്രബലമായ റോമൻ കത്തോലിക്കാ സഭയുടെ അസാമാന്യ സിദ്ധികളിലൊന്ന് അതിന്റെ സ്വാർത്ഥ താൽപ്പര്യമനുസരിച്ച് ഏത് ചരിത്രവും സൃഷ്ടിക്കാനോ തിരുത്തിക്കുറിക്കാനോ ഉള്ള കഴിവാണ്. എല്ലാ പൗരസ്ത്യ സഭകളും ഈ കുടില വിദ്യയ്ക്ക് ഇരകളാണ്. പതിനാറാം നൂറ്റാണ്ടു മുതൽ, റീത്തു പ്രസ്ഥാനം എല്ലാ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലും ആരംഭിക്കുന്നതിന് റോമാ സഭയ്ക്ക് കഴിഞ്ഞു. (അന്ത്യോഖ്യാ സുറിയാനി സഭയിൽ അതിനും പത്തു നൂറ്റാണ്ടുകൾക്കു മുൻപേ അത് ആരംഭിച്ചു. അതിന്റെ ഫലമാണ് ലബനോനിലെ മാറോനീത്താ കത്തോലിക്കാ സഭ). ഏതെങ്കിലുമൊരു ഓർത്തഡോക്സ് സഭയിൽ റോമൻ സഭ ഇത്തിൾക്കണ്ണി പോലെ പ്രവേശിച്ചാൽ ഏതാനും വർഷങ്ങൾക്കകം ആ ഓർത്തഡോക്സ് സഭയുടെ ചരിത്രം മുഴുവൻ ഇത്തിൾക്കണ്ണിയുടെ ചരിത്രമാക്കി അവർ മാറ്റും. ഇത്തിൾക്കണ്ണിക്ക് ആദ്യം വേരോടിക്കാൻ തക്ക പാകത്തിൽ നിന്നുകൊടുക്കാൻ സ്വന്തം സമൂഹത്തെക്കുറിച്ച് അഭിമാനമോ സ്വന്തം സംസ്ക്കാരത്തെക്കുറിച്ച് അവബോധമോ ഇല്ലാത്ത കുറെ അൽപ്പ ലാഭമോഹികൾ കാണാം. അവരുടെ ഏതെങ്കിലും ഇച്ഛാഭംഗമോ, അഹന്തയ്ക്കേറ്റ മുറിവോ, മാതൃസഭയിലെ ഏതെങ്കിലും പ്രശ്നമോ, സ്വന്തം സാമ്പത്തിക നേട്ടമോ, സ്ഥാനമോഹമോ ഒക്കെ ആയിരിക്കും കാരണം. പിന്നെ അനേകം വശീകരണ മാർഗ്ഗങ്ങളിലൂടെ ഇത്തിൾക്കണ്ണി പടർന്നു കൊള്ളും. ചരിത്രവും മാറും.

ലോകം പിടിച്ചടക്കാനുള്ള പാശ്ചാത്യ രാഷ്ട്രീയ താൽപ്പര്യത്തിന് ആദ്യം വഴി കാണിച്ചതും അനുഗ്രഹം നൽകിയതും റോമൻ സഭയാണ്. ക്രിസ്തീയ പാരമ്പര്യത്തിലൊന്നുമില്ലാത്ത അവകാശ വാദങ്ങളാണ് ഈ ലോകത്തിന്മേൽ റോമാ സഭ വയ്ക്കുന്നത് (1930-ൽ കത്തോലിക്കാ സഭയിൽ പ്രവേശിക്കാൻ മാർ ഈവാനിയോസും കൂട്ടരും ഏറ്റു പറഞ്ഞ റോമാ വിശ്വാസപ്രമാണത്തിൽ പറയുന്നത് നോക്കുക.

"ശുദ്ധ ശ്ലീഹായ്ക്കടുത്ത സിംഹാസനവും റോമ്മാ മേൽപ്പട്ടക്കാരനും സമസ്ത ലോകത്തിന്മേലും തല സ്ഥാനം വഹിക്കുന്നുവെന്നും ആ മേൽപട്ടക്കാരൻ ശ്ലീഹന്മാരുടെ പ്രഭുവായ ഭാഗ്യപ്പെട്ട പത്രോസിന്റെ അനന്തരവനും മിശിഹായുടെ പട്ടാങ്ങായുള്ള വികാരിയും സമസ്ത പള്ളികളുടെ തലയും എല്ലാ ക്രിസ്ത്യാനികളുടെ പിതാവും ഗുരുനാഥനും ആകുന്നുവെന്നും ആ ദേഹത്തിനു ഭാഗ്യപ്പെട്ട പത്രോസിൽ സമസ്ത പള്ളിയെയും മേയിക്കുന്നതിനും നടത്തുന്നതിനും ഭരിക്കുന്നതിനും നമ്മുടെ കർത്താവീശോമിശിഹായിലെ പൂർണ്ണാധികാരം കൊടുക്കപ്പെട്ടു എന്നും ഞാൻ വിശ്വസിക്കുന്നു." (ഇടത്തൂട്ടുകാർക്കും ശീശ്മക്കാർക്കും ഏറ്റു പറയാൻ റോമിലെ പ്രൊപ്പഗാന്ത ഫിദേ എന്ന തിരുസംഘം തയ്യാറാക്കിയത്)

സമസ്ത ലോകത്തിന്മേലും സമസ്ത സഭകളുടെമേലും പരമാധികാരം അവകാശപ്പെടുന്ന റോമ്മാ മേൽപ്പട്ടക്കാരനാണ് പാശ്ചാത്യ കൊളോണിയൽ പ്രസ്ഥാനത്തിന്റെയും അഡോൾഫ് ഹിറ്റ്ലറിന്റെയും മുസ്സോളിനിയുടെയും ജോർജ് ബുഷിന്റെയും മറ്റും പിതാവ് എന്ന് കൂടി നാം അറിയേണ്ടതാണ്.

"പാശ്ചാത്യ സഭയുടെ പാത്രിയർക്കീസ്" എന്നറിയപ്പെടുന്ന റോമിലെ പാപ്പായുടെ അധികാരം കവർന്നെടുക്കാൻ ഒരു പൗരസ്ത്യസഭയും ശ്രമിച്ചിട്ടില്ല. തിരിച്ച് റോമാ സഭ ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകളിലും കുതിരകയറ്റം നടത്തി. അതിന് പാശ്ചാത്യ രാജ്യങ്ങളുടെ സൈനികശേഷി, ധനം, വെളുപ്പുനിറം, രാഷ്ട്രീയ നയതന്ത്രം, കൊളോണിയൽ അധിനിവേശം ശാസ്ത്ര സാങ്കേതിക വിദ്യകൾ, ജസ്വിറ്റ് സന്യാസി സമൂഹം പോലെയുള്ള സഭാ സമൂഹങ്ങൾ, CIA പോലുള്ള രഹസ്യചാരസംഘങ്ങൾ, പുറത്തുപറയാൻ വയ്യാത്ത മറ്റ് കുടില മാർഗ്ഗങ്ങൾ എന്നിവയെല്ലാം ഇപ്പോഴും

ഉപയോഗിച്ചു കൊണ്ടിരിക്കുന്നു. ആർക്കും ഒരുപദ്രവം ചെയ്യാത്ത ഭാരത്തിലെ പുരാതന മലങ്കരസഭയുൾപ്പെടെയുള്ള എല്ലാ പൗരസ്ത്യ സഭകളെയും മുകളിൽപ്പറഞ്ഞ ഹീനമാർഗ്ഗങ്ങളിലൂടെ നശിപ്പിച്ച്, പാശ്ചാത്യ ദാസ്യത്തിൽ കൊണ്ടുവരുക എന്ന നയമാണ് റോമ്മാ സഭ സ്വീകരിച്ചിട്ടുള്ളത്. ഇതിനോടു യോജിക്കാത്ത നല്ല മനുഷ്യർ കത്തോലിക്കാ സഭയിലുണ്ട്. പക്ഷേ അവരുടെ ശബ്ദം ബലഹീനമാണ്. കൂടുതൽ ശബ്ദിച്ചാൽ അവർ സഭയ്ക്ക് പുറത്താവും.

റീത്തു പ്രസ്ഥാനം ആരംഭിച്ചതിനു ശേഷം അതിന്റെ നേതാക്കൾ ഇന്നു വരെ റോമിലേക്കും, പണപ്പിരിവിനു വേണ്ടി യൂറോപ്പിലെ വിവിധ കത്തോലിക്കാ ഭക്തസംഘടനകൾ, മിഷനറി സമൂഹങ്ങൾ, ഫണ്ടിംഗ് ഏജൻസീസ് എന്നിവയ്ക്കും അയച്ച കത്തുകൾ പ്രസിദ്ധപ്പെടുത്താൻ അവർ തയ്യാറായിരുന്നെങ്കിൽ, നമ്മുടെ ഇപ്പോഴത്തെ ലോകവ്യവസ്ഥയുടെ യഥാർത്ഥ ചിത്രം കിട്ടും.

പാശ്ചാത്യലോകം ബാക്കി ലോകത്തെ മുഴുവൻ വരിഞ്ഞുമുറുക്കി ഊറ്റിക്കുടിക്കുന്ന ഒരു നീരാളിയാണ്. അതിന്റെ അനേകം കൈകളിലൊന്നാണ് റോമാസഭയുടെ റീത്തു പ്രസ്ഥാനം. അതിൽപ്പെട്ടാൽപ്പിന്നെ തിരിച്ചു സ്വന്തം ജീവൻ കിട്ടാൻ പ്രയാസമാണ്. ഈ നീരാളി കൈയുടെ വേഷഭൂഷാദികൾ പൗരസ്ത്യമാണ്. പാവം പൗരസ്ത്യരെ കബളിപ്പിക്കാൻ വേണ്ടപാകത്തിൽ സ്ഥാനചിഹ്നങ്ങളും കാനോൻ നിയമങ്ങളും താളമേളങ്ങളും ആവിഷ്ക്കരിക്കാൻ അതിനു കഴിയും.

കത്തോലിക്കാ സഭയിൽ ചേരേണ്ടവർക്ക് അതിനു സ്വാതന്ത്ര്യമുണ്ട്. പക്ഷേ എന്തിനാണ് അവർ തങ്ങളുടെ മാതൃ സഭയെ അപമാനിച്ച്, പരിഹാസ്യമാക്കുന്നത്? എന്തിനാണ് റോമൻ വഞ്ചനയുടെ വിനീത ദാസരായി അവർ സ്വന്തമായതിന് നേരേ തിരിയുന്നത്? റോമാ സഭയുടെ സമ്പത്തോ പ്രബലതയോ ഇല്ലെങ്കിലും, സത്യവിശ്വാസത്തോടെ ലളിതമായി നമ്മുടെ ക്രിസ്തീയ ജീവിതം നയിക്കാൻ സഹായിക്കുന്ന ഓർത്തഡോക്സ് സഭകളെ പിടിച്ചുകെട്ടി എന്തിനാണ് റോമിന് അടിയറ വയ്ക്കാൻ ശ്രമിക്കുന്നത്? ഈ ചോദ്യങ്ങൾക്കൊന്നും ആരും ഉത്തരം പറയുകയില്ല. പക്ഷേ ചരിത്രത്തിന്റെ സാക്ഷ്യത്തിനുവേണ്ടി ഇത് നാം ചോദിക്കണം.

പാശ്ചാത്യലോകത്തിന്റെ ഇന്നത്തെ അധീശത്വവും സമ്പത്തും എന്ന് ഇല്ലാതാകുന്നുവോ അന്ന് റീത്തു പ്രസ്ഥാനവും ഇല്ലാതാകും. കാരണം, അതിന്മേലാണ് കത്തോലിക്കാ സഭയുടെ റീത്തു പ്രസ്ഥാനം പണിതിരിക്കുന്നത്, പക്ഷേ അതിനോടകം പല ഓർത്തഡോക്സ് സഭകളെയും അത് നശിപ്പിച്ചിരിക്കും. നമ്മുടെ ചരിത്രവും തിരിച്ചറിയിക്കാനാവാത്ത വിധം വികലമാക്കിയിരിക്കും. (ഇപ്പോൾ തന്നെ പുരാതനമായ അന്ത്യോഖ്യൻ സുറിയാനി സഭ റോമാ സഭയുടെ അപ്രഖ്യാപിത റീത്തായിട്ടാണ് നിലനിൽക്കുന്നത്.)

ശ്രീ. കെ. വി. മാമ്മൻ സമാഹരിച്ച ചരിത്ര രേഖകൾ നമ്മെ ചിന്തിപ്പിക്കുന്നവയാണ്. നമ്മുടെ സഭയെക്കുറിച്ചു മാത്രമല്ല, ലോകത്തിന്റെ ഇപ്പോഴത്തെ ദാരുണമായ അവസ്ഥയെക്കുറിച്ചും, ക്രിസ്തീയ സഭകളുടെ ഭാവിയെക്കുറിച്ചും ചിന്തിക്കാൻ അവ നമ്മെ പ്രേരിപ്പിക്കുന്നു.

യേശുക്രിസ്തുവിലുള്ള യഥാർത്ഥ ഐക്യത്തിനുവേണ്ടി കാത്തിരിക്കുന്ന എല്ലാ നല്ല ക്രിസ്ത്യാനികളെയും ദുഃഖിപ്പിക്കുന്നതാണ് റീത്തു പ്രസ്ഥാനത്തിന്റെ നയങ്ങളും അജണ്ടായും. മലങ്കര സഭയ്ക്കും നമ്മുടെ നാടിനും അനുഗ്രഹകാരണമായിത്തീരുമായിരുന്ന ബഥനി പ്രസ്ഥാനത്തെ, ലജ്ജാകരമായ "പുനരൈക്യ"ത്തിലൂടെ, റോമൻ കൊളോണിയലിസത്തിന്റെ ചട്ടുകമാക്കി സ്വന്തം സഭാ മാതാവിനെ വിവസ്ത്രയാക്കി അപമാനിക്കുന്ന "ക്രിസ്തീയത"യെക്കുറിച്ച് ഈ പുസ്തകം ധാരാളം ഉൾക്കാഴ്ചകൾ നൽകുന്നു.



## മലങ്കരസഭ വരിക്കാരാകുവാൻ

വരിസംഖ്യ M.O./D.D. ആയി താങ്കളുടെ അഡ്രസ്സ് സഹിതം (പിൻകോട് നിർബന്ധം) **ഓഫീസ് മാനേജർ, മലങ്കരസഭ മാസിക, ദേവലോകം പി.ഒ., കോട്ടയം-38** എന്ന വിലാസത്തിൽ അയയ്ക്കുക.

### വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| **ഒറ്റ പ്രതി** | : 7 രൂപ |
| **ഒരു വർഷം** | : 75 രൂപ |
| **4 വർഷം** | : 300 രൂപ |
| **10 വർഷം** | : 750 രൂപ |
| **വിദേശത്തേക്ക്** | |
| **ഒരു വർഷം** | : 600 രൂപ |

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മർക്കോസ് ജോസഫ് SST, പത്തനാപുരം**

ജനുവരി 15

**ദനഹാ പെരുന്നാളിന് ശേഷം രണ്ടാം ഞായറാഴ്ച**

**വി. യോഹ. 1:43–51**

### സ്വർഗ്ഗീയ വിളിയും ദിവ്യ നിയോഗവും

**A. ആമുഖം**

കർത്തൃശിഷ്യന്മാർ 12 പേരിൽ 11 പേരും മുക്കുവന്മാരും സാധാരണക്കാരുമായിരുന്ന ഗലീലക്കാരായിരുന്നു. നേരിട്ടോ അല്ലാതെയോ കർത്താവിനാൽ ദിവ്യദൗത്യത്തിനായി വിളിക്കപ്പെട്ടവരും സ്വർഗ്ഗീയ നിയോഗം പ്രാപിച്ചവരുമായിരുന്നു ഇവർ. എന്നാൽ ഒറ്റുകാരനായ യഹൂദയാവട്ടെ യഹൂദ്യ പ്രവിശ്യയുടെ സമ്പന്നതയുടേയും മതബോധത്തിന്റേയും പശ്ചാത്തലത്തിൽ നിന്ന്, സ്വാർത്ഥപരമായ ഗൂഢലക്ഷ്യങ്ങളോടെ ശിഷ്യപദത്തിൽ 'കയറിപറ്റിയ' ആളും ആയിരുന്നു. കർത്താവ് രാത്രി മുഴുവൻ സ്വർഗ്ഗീയ പിതാവുമായി പ്രാർത്ഥനാ ധ്യാനത്തിലിരുന്ന് ആലോചന നടത്തി പിന്നീടാണ് ഇവർക്ക് 'ശിഷ്യന്മാർ' എന്ന സ്ഥാനനാമം നൽകി അവരെ പ്രത്യേക സംഘമായി നിയമിച്ചാക്കുന്നത് (വി. ലൂക്കോ. 6:12–26).

**വേദഭാഗപരിച്ഛേദനം:** ആഴങ്ങളെ ആരാഞ്ഞറിയുന്ന കർത്താവ് നഥാനിയേലിന്റെ പരമാർത്ഥത പരിശോധിച്ചറിയുന്നു. 'നസ്രേത്തിൽ നിന്ന് നന്മയുണ്ടാകുമോ' എന്ന പഴകിയ ധാരണയുടെ തടവറയിൽ നിന്ന്, കർത്താവുമായി ഉണ്ടാകുന്ന കൂടിക്കാഴ്ചയാകുന്ന പുത്തൻ അനുഭവങ്ങൾ നഥാനിയേലിനെ പുതിയ ബോദ്ധ്യങ്ങളിലേക്കും കണ്ടെത്തലുകളിലേക്കും നയിക്കുന്നു. സത്യാന്വേഷണ സാഫല്യമായി കർത്താവിൽ നിന്നുതന്നെ നഥാനിയേലിന്ന് സ്വർഗ്ഗീയ അനുഭവ വാഗ്ദാനത്തോടൊപ്പം ദിവ്യനിയോഗവും ലഭിക്കുന്നു. ഈ സംഭവമാണ് നമ്മുടെ ഇന്നത്തെ ധ്യാനചിന്തകളുടെ പശ്ചാത്തലം.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. യോഗ്യതകളും നിയോഗവും/ വിളിയും തെരഞ്ഞെടുപ്പും

ലൗകിക/മാനുഷിക നിലവാരത്തിലും ദർശനത്തിലും, ഒരുവന്റെ യോഗ്യതകളും അവന്റെ നിയോഗവുമായി ബന്ധമുണ്ടെങ്കിലും, ദൈവീക നിലവാരത്തിൽ ഇല്ലതന്നെ. പ. ശ്ലീഹന്മാരെ വിളിച്ചെഴുന്നേല്പിച്ച് സ്വർഗ്ഗരാജ്യ പ്രവർത്തനങ്ങൾ അവരെ ഭരമേല്പിക്കുന്നത് അവരുടെ യോഗ്യതയുടെ മാനദണ്ഡത്തിലായിരുന്നില്ല, മറിച്ച് അതൊരു നിയോഗമായിരുന്നു. ദൈവീക പദ്ധതികളും നിയോഗവും മനുഷ്യബുദ്ധിക്കതീതമാണ്. സഹോദരന്മാരിൽ അഗണ്യനായിരുന്ന ദാവീദിനെ തെരഞ്ഞെടുത്ത ദൈവീക ദർശനം ആത്മതലത്തിലുള്ളവർക്കേ മനസ്സിലാകൂ. ദൈവീക പദ്ധതി നിർവ്വഹണത്തിനായി ദൈവം മനുഷ്യരെ വിളിച്ചേല്പിക്കുക മാത്രമല്ല അവർക്ക് വേണ്ട ശക്തീകരണമാകുന്ന പരിശുദ്ധാത്മ കൃപകൾ നൽകുകയും ചെയ്യുന്നു. 'കൃപകളും വരങ്ങളും' നൽകുന്ന ദാതാവ് ദൈവമാകുന്നെങ്കിലും, അവയുടെ ദാനത്തിൽ വ്യത്യസ്തത നിലനില്ക്കുന്നുണ്ട്. 'കൃപകൾ' നിർലോഭമായി തന്നോട് യാചിക്കുന്നവർക്ക് അവിടുന്ന് ദാനം ചെയ്യുമ്പോൾ തന്നെ 'വരങ്ങൾ' ദൈവിക പ്രവർത്തനങ്ങൾക്ക് അതിന് നിയുക്തരായവർക്ക് വേണ്ട അളവിൽ മാത്രം കൊടുക്കുകയുള്ളൂ. അല്ലാഞ്ഞാൽ അത് സ്വാർത്ഥമഹിമയ്ക്ക് കാരണമാകും. ആകയാൽ അംഗീകരണമോ സ്വാർത്ഥത ഒന്നുമോ ആഗ്രഹിക്കാതെ ദൈവത്തോട് ചേർന്ന് നിന്നുകൊണ്ട് അവിടുത്തെ പ്രവർത്തനങ്ങൾ നമ്മിലൂടെ സാക്ഷാത്ക്കരിക്കപ്പെടുവാൻ നമ്മെത്തന്നെ കളിമണ്ണായി തമ്പുരാന്റെ കരങ്ങളിലേക്ക് സമർപ്പിക്കാം. ദൈവത്തോട് ഒട്ടിച്ചേർന്നു നില്ക്കാൻ അംഗീകാരത്തേക്കാൾ അവഗണനയും, ബഹുമാനത്തേക്കാൾ അവമതിയും സ്വീകരണത്തേക്കാൾ തിരസ്ക്കരണവുമാണ് ഏറെ നല്ലത്.

2. കളങ്കരഹിതനും സുതാര്യനുമായ നഥാനിയേൽ

'പൊയ്മുഖവും' 'ദ്വയ്മുഖവും' പേറുന്ന കാലിക സമൂഹത്തിലെ മനുഷ്യന്, 'കളങ്കമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ' എന്ന് അംഗീകരണം കർത്താവിൽ നിന്ന് പ്രാപിച്ച നഥാനിയേൽ എന്നും ഒരു വെല്ലുവിളിയും അപവാദവുമാണ്. കപ്പദോക്യൻ പിതാക്കന്മാരുടെ ദൈവശാസ്ത്ര ചിന്താധാരയിൽ പാപപതനത്തിന് മുമ്പ് ദൈവീക പ്രകാശം പ്രാപിക്കാനും സ്വയം പ്രകാശിക്കുവാനും അത് മറ്റു സൃഷ്ടിക്രമങ്ങളിലേക്ക് പ്രസരിപ്പിക്കാനും തക്ക അളവിൽ മനുഷ്യൻ സുതാര്യനും, കളങ്കരഹിതനുമായിരുന്നു. പാപമാകുന്ന കരിക്കട്ട അവനിലേക്ക് കടന്ന് കൂടിയത് അവനിൽ സുതാര്യമില്ലായ്മയും കളങ്കവും ഉണ്ടാക്കുക മാത്രമല്ല, സ്വാർത്ഥതയുടെ കാഠിന്യം ഉറപ്പാക്കുകയും ചെയ്തു. ജീവിതം തന്നെ സ്വാർത്ഥ അജൻഡകളുടെ ഒരു നീണ്ട പട്ടികയായിത്തീരുന്ന ഒരു ദുരവസ്ഥയിലെത്തിക്കുകയും ചെയ്തു. സ്വാർത്ഥതയും വക്രതയും ഹൃദയകാഠിന്യവുമാണ് ദൈവീക സഖിത്വത്തിനു ഏറ്റം ഏറ്റം തടസ്സമായ സംഗതി.

3. സത്യാന്വേഷിയായ നഥാനിയേൽ

സത്യാന്വേഷണ പാതയിൽ പുരോഗമിക്കുവാൻ ധാർമ്മിക ജീവിത പശ്ചാത്തലവും പ്രാർത്ഥനാശക്തിയും രഹസ്യനന്മകളും അനിവാര്യമാണ്. രഹസ്യത്തിലുള്ള നന്മക്കും പരസ്യത്തിലുള്ള തിന്മക്കും ഒരുപാട് സ്വാധീനവും ശക്തിയും ഉണ്ട്. ഈദൃശ്യമായ സത്യാന്വേഷികൾക്ക് എന്നും എക്കാലത്തും ദൈവീക വെളിപ്പാട് ഉണ്ടാവുക മാത്രമല്ല, നവീനബോദ്ധ്യങ്ങളും അതിൽനിന്ന് ഉൽഭൂതമാകുന്ന കണ്ടെത്തലുകളും ദിശാബോധവും അവരെ പിൻതുടരുകയും ചെയ്യും.

4. കർത്താവിന്റെ സൂക്ഷ്മദൃഷ്ടി

മനുഷ്യൻ ബാഹ്യമായതു മാത്രം കാണുകയും വിലയിരുത്തുകയും ചെയ്യുന്നു, കാരണം അവന്റെ കണ്ണുകൾക്ക് പരിമിതിയുണ്ട്. എന്നാൽ ദൈവത്തിന്റെ കണ്ണുകൾ ഉറക്കം തൂങ്ങാത്തതും സദാജാഗ്രതയുള്ളതും സ്കാനിംഗ് ശക്തിയുള്ളതുമാണ്. അത് ഹൃദയത്തിന്റെ ഉള്ളറകളിലേക്ക്

കടന്നുചെന്ന് രഹസ്യ ആലോചകനകളേയും നേരിയ ചലനങ്ങളേയും വിവേചിച്ചറിയുന്നവയാണ്. അഭിനയ ജീവിതം അവിടെ വിലപ്പോവില്ല. നഥാനിയേലിലെ രഹസ്യ നന്മകളെ കണ്ടറിഞ്ഞ് ശ്ലാഘിക്കുന്ന ദൈവം ഇന്നും സജീവനാണെന്നുള്ള തിരിച്ചറിവ് നമ്മേ ആകുലതകളിൽ നിന്നകറ്റും. മറ്റെന്തിനേക്കാളും ദൈവം പ്രീതിപ്പെടുന്നത് ഹൃദയനിർമ്മലതയിലാണ്.

### C. പ്രായോഗിക ചിന്തകൾ

ക്രിസ്തുവിനെ കാലിക ജീവിത സാഹചര്യങ്ങളിലാവിഷ്ക്കരിക്കുന്ന ഉന്നത ദൗത്യനിർവ്വഹണത്തിനായിട്ടാണ് ദൈവപൈതലിന്റെ വിളിയും തിരഞ്ഞെടുപ്പും (1 പത്രോ 1:9) ഈ ആവിഷ്കാരവും സാക്ഷ്യവും രണ്ട് തലങ്ങളിൽ യാഥാർത്ഥ്യമാക്കപ്പെടണം – (a) ആരാധന ജീവിതത്തിലും (b) പ്രത്യേകമായി നമ്മേ ഭരമേല്പിച്ചിട്ടുള്ള കർമ്മമേഖലകളിലും പ്രായോഗിക ജീവിതത്തിൽ ഇതെത്രമാത്രം എന്നിൽ പ്രസക്തമായിരിക്കുന്നു എന്ന് നമുക്ക് ചിന്തിക്കാം.

2. വാഗ്ദത്ത മശിഹായെ നസ്രായൻ യേശുവിൽ കണ്ടെത്തിയ ഫിലിപ്പോസ് തന്റെ സ്നേഹിതനായ നഥാനിയേലിന് പരിചയപ്പെടുത്തുകയും അവന്റെ സത്യാന്വേഷണ ജീവിതത്തിന് ദിശാബോധം നൽകുകയും ചെയ്യുന്നു. ഇതാണ് യഥാർത്ഥ ക്രിസ്തീയ മിഷൻ. അനുഭവിച്ചറിഞ്ഞ യേശുവിനെ മറ്റുള്ളവരുമായി പങ്കുവക്കുന്നതിന് ഞാനെത്രമാത്രം ഉത്സുകനാണ്?

3. ആവശ്യബോധത്തോടെ യേശുവിനെ അന്വേഷിക്കുന്നവർക്ക് താനിന്നും സമീപസ്ഥനാണ്. ഒടുങ്ങാത്ത ദൈവാസക്തിയാണ് ഫിലിപ്പോസിന്റേയും നഥാനിയേലിന്റേയും സത്യാന്വേഷണത്തിന്റെ അടിസ്ഥാനം.

4. ഭൗതികമോ ആത്മികമോ ആയ സ്ഥാനങ്ങളിൽ സ്വന്തം മോഹപൂരണത്തിനായി 'കയറിപ്പറ്റുന്നവനാണോ' ഞാനിന്നും? അതോ ദൈവീക തീരുമാനത്തിനും നിയോഗത്തിനുമായി ക്ഷമയോടെ പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുന്നവനാണോ? ദൗത്യങ്ങൾ സ്ഥാനമാനങ്ങൾ എല്ലാം നിയോഗമാകുമ്പോഴാണ് അത് മഹത്വപൂർണ്ണമാകുന്നത്. അല്ലാഞ്ഞാൽ അവയെല്ലാം ബാദ്ധ്യതകളായി പിന്നീട് പരിണമിക്കും.

5. ഒരുപക്ഷേ ജീവിതം മനുഷ്യമുമ്പാകെ തികച്ചും സുതാര്യമായ തുറന്ന പുസ്തകമാക്കാൻ സാധിച്ചില്ലെങ്കിലും, ദൈവതിരുമുമ്പാകെ ജീവിതം കപടരഹിതവും സുതാര്യവുമാകണം. നഥാനിയേലിനെ മാതൃകയാക്കി ദൈവ-മനുഷ്യ ബന്ധങ്ങളിൽ സ്വാർത്ഥതയുടെ രഹസ്യ താല്പര്യങ്ങൾ പൂർണ്ണമായി ഹനിക്കണം. അല്ലാഞ്ഞാൽ ജീവിതം അഭിനയമായി പരിണമിക്കും

6. എല്ലാറ്റിനേയും മുൻവിധിയോടെ സമീപിക്കുന്ന അവസ്ഥ ആരോഗ്യകരമായ ക്രിസ്തീയ പ്രവണത അല്ല. കാരണം അത് കണ്ണുകൾക്ക് പുകമറ സൃഷ്ടിക്കുകയും മനുഷ്യനുൾപ്പെടെ മറ്റ് സൃഷ്ടിക്രമങ്ങളുടെ മഹത്വം കാണാതെവണ്ണം നമ്മുടെ കണ്ണുകളെ കുരുടാക്കുകയും ചെയ്യും. നസ്രേത്തിലും നൂറ് ശതമാനം നന്മ ഉത്ഭവിപ്പിക്കാൻ അരുമനാഥന് കഴിയും. എല്ലാറ്റിലും നന്മ ദർശിക്കുന്ന അകക്കണ്ണ് നമ്മിൽ തുറക്കാൻ പ്രാർത്ഥിക്കാം.




## വീണ്ടും ജനനവും പുതിയ സൃഷ്ടിയും

### A. ആമുഖം

'മാമോദീസ്സാക്കാല'ത്തിലുൾപ്പെട്ട ഇന്നത്തെ ഞായറാഴ്ചയുടെ വേദഭാഗം ഏറെ പ്രസക്തമാണ്. രഹസ്യത്തിൽ യേശുവിന്റെ ശിഷ്യത്വം സ്വയം സ്വീകരിച്ചിരുന്ന (വി. യോഹ. 7:50; 19:39) നിക്കോദിമോസ് എന്ന പണ്ഡിത പരീശപ്രമാണിയുമായി നമ്മുടെ കർത്താവ് വളരെ ഗൗരവമായി നടത്തിയ ഒരു ചർച്ചയാണിന്നത്തെ ധ്യാനവിഷയം. ക്രിസ്തീയ സ്നാനത്തെക്കുറിച്ചുള്ള ക്രിസ്തുവിന്റെ പഠിപ്പിക്കൽ വളരെ വ്യക്തമായി ഈ സംഭാഷണത്തിലൂടെ വി. യോഹന്നാൻ ശ്ലീഹാ അവതരിപ്പിക്കുകയാണ്.

**വേദഭാഗപരിച്ഛേദനം:** മതപണ്ഡിതനായ പരീശപ്രമാണി തികച്ചും വ്യക്തിപരമായ സുഹൃത്സംഭാഷണത്തിനും ചർച്ചക്കുമായി രാത്രിയിൽ യേശുവിൻ സന്നിധിയണയുന്നു. തന്നെ അന്വേഷിച്ചെത്തുന്ന ഏവർക്കും ഏതു സമയത്തും പ്രാപ്യനായ യേശു തന്റെ വ്യക്തിപരമായ അസൗകര്യങ്ങൾ ഒന്നും പരിഗണിക്കാതെ രാത്രിയിൽ പോലും നീക്കോദിമോസിനവസരം നൽകുന്നു. അരുമനാഥനീ ചർച്ച 'വീണ്ടും ജനനമെന്ന' ഒരു വലിയ ആദ്ധ്യാത്മിക ദർശനത്തിന്റെ ആശയാവിഷ്കാര വേദിയാക്കിതിരിച്ചുവിടുകയാണ്. രാത്രിയിൽ ചർച്ചക്കായി നീക്കോദിമോസ്സ് തിരഞ്ഞെടുത്തത് സ്വകാര്യതക്കോ സമൂഹത്തിലെ തന്റെ നിലനില്പോ മറ്റെന്തെങ്കിലുമോകാരണങ്ങളാവാം. ചർച്ചയുടെ തുടക്കത്തിൽ തന്നെ യേശുവിന്റെ ദൈവീക നിയോഗത്തേയും ഗുരുസ്ഥാനീയതയേയും നീക്കോദിമോസ്സ് അംഗീകരിക്കുന്നു. മാമോദീസ്സായിൽ നടക്കുന്ന വീണ്ടും ജനനമെന്ന ഗഹനമായ ദൈവശാസ്ത്ര ദർശനം നീക്കോദിമോസ്സിന് മനസ്സിലാകുന്ന അളവിൽ ഉദാഹരണസഹിതം കർത്താവ് വിശദീകരിക്കുന്നു. നീക്കോദിമോസ്സിന് ഈ ദൈവീക മർമ്മം പൂർണ്ണമായി ഉൾക്കൊള്ളാൻ കഴിയുന്നില്ല. എന്നാൽ താത്വികമായി മാത്രമീ ഉപദേശം സ്വീകരിച്ചുകൊണ്ട് അദ്ദേഹം നിർഗ്ഗമിക്കുകയും ചെയ്യുന്നു.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. സാത്വികനും സത്യാന്വേഷിയുമായ നീക്കോദിമോസ്

വളരെ യാഥാസ്ഥിതിയരായിരുന്ന പരീശന്മാരിൽ നിന്ന് വ്യത്യസ്ഥനായി ശ്രദ്ധയോടെ സത്യത്തെ അന്വേഷിക്കുകയും തുറന്ന മനസ്സോടെ അതുൾക്കൊള്ളുകയും നീക്കോദിമോസ് ചെയ്യുന്നു. അന്നത്തെ സമൂഹത്തിൽ തികച്ചും അപ്രസക്തനും അസ്വീകാര്യനുമായിരുന്ന നമ്മുടെ കർത്താവിനെ ദൈവപുരുഷനായി ആംഗീകരിക്കുവാനും ആ ദിവ്യ ഗുരുവിൽ നിന്ന് ജ്ഞാനവചനം സ്വീകരിക്കുവാനും തയ്യാറാവുന്ന നീക്കോദിമോസ്സ്, സ്രോതസ്സ് ഏതെന്ന് ഗണിക്കാതെ നന്മയെ എവിടെനിന്നും സമാർജ്ജിക്കുന്ന നേരായമനസ്സിന്റെ ഉടമകൂടിയാണ്. ഈദൃശ്യരായ സത്യാന്വേഷകരെയാണ് ദൈവം ആഗ്രഹിക്കുന്നത്, കാരണം അവരിൽ ദൈവസ്വഭാവത്തിന്റെ അഭിപ്രായം പെട്ടെന്നുണ്ടായ ധാരണയായിരുന്നില്ല, മറിച്ച്

ദീർഘനാളത്തെ കേട്ടറിവും നിരീക്ഷണവും തൽഫലമായുളവായ കണ്ടെത്തലുകളും ബോദ്ധ്യവും ആയിരുന്നു. പരപ്രേരണകൂടാതെ യേശുവിന്റെ ശിഷ്യത്വത്തിൽ, രഹസ്യജീവിതത്തിലെങ്കിലും, നിലനില്ക്കുവാനും, സന്നിദ്രിംസംഘത്തിൽ യേശുവിനെ തുണച്ചു സംസാരിപ്പാനും (യോഹ. 7:50) അരിമത്യാക്കാരൻ ജോസഫിനോടൊപ്പം കർത്തൃശരീരത്തിന്റെ കബറടക്കത്തിൽ പരികർമ്മിയാകുവാനും അദ്ദേഹത്തെ പ്രേരിപ്പിച്ചതീ ബോദ്ധ്യങ്ങളായിരുന്നു. സത്യാന്വേഷണ പാതയിലും സഭാജീവിത സരണികളിലും നന്മയെ എവിടെ നിന്നും ജീവിതത്തിൽ സാംശീകരിപ്പാൻ തുറന്ന മനവും മിഴിയും ഒരു ദൈവപൈതലിനുമുണ്ടാകണം. മൗലികമായ പൗരസത്യാദ്ധ്യാത്മികതക്ക് ശോഷണം ഒട്ടും സംഭവിക്കാതെ കാലാനുസൃതമായി ആദ്ധ്യാത്മിക വെല്ലുവിളികളും മാറ്റങ്ങളും ഉൾകൊണ്ടുകൊണ്ട് കാലികത്വ പ്രസക്തി നിലനിർത്തുവാൻ സഭയും തയ്യാറാവണം, അല്ലാഞ്ഞാൽ സഭയും സജീവത്വം നഷ്ടപ്പെട്ട വെറും ചരിത്ര സ്മാരകമായി അധഃപതിക്കും.

2. വീണ്ടും ജനനം

3 ഉം 5 ഉം വാക്യങ്ങളിൽ, സുപ്രധാന തീരുമാനവും സത്യവും എന്ന സൂചന 'ആമേൻ ആമേൻ' എന്ന പദപ്രയോഗത്തിലൂടെ നൽകി യേശു വ്യക്തമാക്കുന്നു "വെള്ളത്താലും ആത്മാവാലും വീണ്ടും ജനിക്കാതെയിരുന്നാൽ സ്വർഗ്ഗരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല." ആത്മീയാവസ്ഥയിലുള്ള ഈ രണ്ടാം ജനനത്തിന്റെ ആത്മീയതലം നീക്കോദിമോസ്സിന്റെ ചിന്തക്കും അറിവിനും അതീതമായിരുന്നു. ഭൗതിക ജനനം 'കെടുന്ന ബീജ'ത്താലാണെങ്കിൽ ആത്മീയ ജനനം 'ജീവനുള്ളതും നിലനില്ക്കുന്നതുമായ ദൈവ വചനത്താലും (1 പത്രോ. 1:23) വെള്ളത്താലും ആത്മാവാലും ആകുന്നു. പൗരസ്ത്യ പിതാക്കന്മാർ രണ്ടു അർത്ഥതലങ്ങളാണീ വീണ്ടും ജനത്തിനു നൽകുന്നത് (a) പിതൃമാറ്റം: മരണമുള്ള ആദാമ്യവംശപാരമ്പര്യത്തിൽ നിന്ന് മരണമില്ലാത്ത ക്രിസ്തുവിന്റെ പുതിയ നിയമവംശ പാരമ്പര്യത്തിലേക്കുള്ള പറിച്ചുനടൽ (transplantation) സംഭവിക്കുന്നു. ഉദാ: നാശോന്മുഖവും ക്ഷണികവുമായ സാഹചര്യത്തിൽ നിന്ന് ഫലദായകവും ശാശ്വതമായ അവസ്ഥയിലേക്ക് ഞാറ് പറിച്ചുനടുന്നത്. ഈ അതിസ്വഭാവിക ജനനത്തിന്റെ പ്രഖ്യാപനമായിട്ടാണ് മാമോദീസ്സായിൽ വി. ത്രിത്വനാമത്തിൽ നെറ്റിയിൽ റൂശ്മാ ചെയ്യുന്നത്. (b) പരിശുദ്ധാത്മാവിന്റെ ക്രിയാത്മക സാന്നിദ്ധ്യവും സജീവത്വവും: കേവലം മൂകത നിറഞ്ഞ സ്മാരക മന്ദിരങ്ങളായല്ല, മറിച്ച് സജീവാരാധനയുടെ ദേവാലയങ്ങളായി വ്യക്തികൾ രൂപാന്തരപ്പെടുകയാണ് വീണ്ടും ജനനത്തിലൂടെ.

3. വീണ്ടെടുപ്പും പുതിയ സൃഷ്ടിയും

വി. മാമോദീസ്സായിലൂടെ വീണ്ടും ജനനം സിദ്ധിച്ച ദൈവ പൈതൽ നവീനസൃഷ്ടിയായി വീണ്ടെടുപ്പിന്റെ അനുഭവത്തിലേക്കും അവകാശത്തിലേക്കും പ്രവേശിക്കുകയാണ് (1 പത്രോ. 1:5,18). ഈ വീണ്ടെടുപ്പിന്റെ അവകാശം 'കുഞ്ഞാടിന്റെ നിർദ്ദോഷവും നിഷ്കളങ്കവുമായ തിരുരക്തത്താൽ' ഉറപ്പിക്കുകയും ചെയ്യുന്നു. 'വീണ്ടെടുപ്പ്' എന്നാൽ രണ്ടു പ്രാവശ്യം സ്വന്തമാക്കുക എന്നാണ്. അത് പാപത്തിന്റെ അടിമത്വത്തിൽ നിന്ന് പുത്രത്വത്തിന്റെ സ്വാതന്ത്ര്യത്തിലേക്കും ഒരു നവീന ജീവിതബന്ധത്തിലേക്കുമുള്ള ശക്തിയായ പ്രവേശനം കൂടിയാണ് (2 കൊരി. 5:17). ഈ പുതിയ സൃഷ്ടി പാപത്തിന്മേൽ പ്രതിരോധ ശക്തി നേടിയവനും ആത്മീയ വ്യക്തിത്വം ഉള്ളവനുമായിരിക്കും. വിശ്വാസപ്രമാണത്തിൽ 'പാപമോചനത്തിനുള്ള മാമോദീസ്സ' എന്ന പദപ്രയോഗം ഈ അർത്ഥ തലത്തിലാണ്. 'വീണ്ടും ജനനം' 'പുതിയ സൃഷ്ടി' ഇവയെല്ലാം കേവലം ഭൗതിക തലത്തിൽ മാത്രം നീക്കോദിമോസ്സ് നോക്കി കണ്ടപ്പോൾ, യേശുവിന്റെ തത്വങ്ങൾ ആത്മതലത്തിലായിരുന്നു. ജഡത്തിൽ നിന്ന് ജനിക്കുന്നവൻ ജഡിക സ്വഭാവത്തിൽ നിയന്ത്രിതനാണെന്നതുപോലെ ആത്മീയ ജനനത്തിന് വിധേയനായവൻ ആത്മിയനുമായിരിക്കും. കാറ്റിന്റെ സ്രോതസ്സും ഗതിയും ഒരു പക്ഷേ ദുർഗ്രഹമായിരിക്കും. പക്ഷേ അതിന്റെ സാന്നിദ്ധ്യം മനസ്സിലാക്കുവാൻ വിഷമമില്ലാത്തതുപോലെ പുതിയ സൃഷ്ടിയായി രൂപാന്തരീകരണം പ്രാപിച്ച ദൈവപൈതലിന്റെ ജീവിതവും ജീവിത ബന്ധങ്ങളുമെല്ലാം തിരിച്ചറിയൽ സുഗമമായ ആത്മീയ അടിത്തറയിൽ (spiritual based and centred) ആയിരിക്കും.

C. പ്രായോഗിക ചിന്തകൾ

1. ക്രിസ്തുവും നീക്കോദിമോസുമായുണ്ടായ സംഭാഷണത്തിന്റെ വിഷയം കേവലം ഭൗതിക കാര്യങ്ങളായിരുന്നില്ല, മറിച്ച് ആത്മരക്ഷ കേന്ദ്രീകരിച്ചുള്ളതായിരുന്നു. താബോറിൽ തന്റെ വിശുദ്ധന്മാരുമായി ചർച്ച ചെയ്തപ്പോഴും മാനവരക്ഷക്കായി താൻ അനുഷ്ഠിപ്പാനുള്ള പരമയാഗത്തെക്കുറിച്ചായിരുന്നു. വ്യർത്ഥവും ആത്മപ്രശംസാപരവും പാപവർദ്ധനക്കുതകുന്നതുമായ നമ്മുടെ പല സുഹൃദ്സംഭാഷണ ശൈലികളും മാറ്റുവാൻ ക്രിസ്തുവിന്റെ ഈ ശൈലി ഉത്തേജനമാകണം.

2. തികഞ്ഞ യാഥാസ്ഥിതികത്വം നന്മയും കാണാതിരിപ്പാൻ കണ്ണുകൾ കുരുടാക്കും. മതബഹുലതയുള്ള ഭാരതം പോലുള്ള നമ്മുടെ രാജ്യത്ത് ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കുവാൻ, മറ്റുള്ളവരിൽ നിലം നില്ക്കുന്ന നന്മയുടെ അംശത്തെ കണ്ടറിയുവാനും ആദരിക്കുവാനും കഴിയേണ്ടിയിരിക്കുന്നു. നീക്കോദിമോസിനെപ്പോലെ നന്മ എവിടെ നിന്നായാലും അത് ദൈവീകമാണ് എന്നതിരിച്ചറിവ് ഉണ്ടാകണം.

3. വീണ്ടും ജനനം, പുതിയ സൃഷ്ടി എന്നീ അനുഭവങ്ങൾ എത്രമാത്രം എന്നിൽ പ്രസക്തമാണ്? ഈ അനുഭവതലങ്ങൾ തലമുറകളിലേക്ക് കൈമാറ്റം ചെയ്യുന്നതിൽ എത്രകണ്ട് ഞാൻ വിജയിക്കുന്നു? ഈ ചോദ്യങ്ങൾ, ഒരു പക്ഷേ സഭാ പരിത്യാഗത്തിന്റെയും വിശ്വാസ ശോഷണത്തിന്റെയും അടിസ്ഥാന കാരണങ്ങളിലേക്ക് വിരൽ ചൂണ്ടുന്നുണ്ട്.

4. ദൈവത്തിന്റെ പിതൃത്വവും മാനവസാഹോദര്യത്വവും എന്നിൽ കേവലം താത്വികമോ അതോ പ്രായോഗികമോ?

ജനുവരി 29

ദനഹാപെരുന്നാളിന് ശേഷം നാലാം ഞായറാഴ്ച

വി. മർക്കോ. 6:1-6 (വി. മത്താ. 13:53-58; വി. ലൂക്കോ. 4:16-30, വി. യോഹ. 6:42)

**അവിശ്വാസത്തിന്റെ പരിമിതികളും വിശ്വാസത്തിന്റെ സാദ്ധ്യതകളും**

## A. ആമുഖം

പരസ്യശുശ്രൂഷയുടെ ആരംഭ ദിശയിൽ യേശു തമ്പുരാന് തന്റെ പിതൃനഗരക്കാർ നൽകിയ അസ്വീകാര്യതയാണിന്നത്തെ വേദധ്യാനം. വി. യോഹന്നാന്റെ സുവിശേഷത്തിൽ സൂചന ഉണ്ടെങ്കിലും (യോഹ. 6:42) സമവീക്ഷണ സുവിശേഷങ്ങളിലാണീ സംഭവം വിശദമായി നൽകുന്നത്. വി. ലൂക്കോസിൽ കർത്താവിന്റെ സിനഗോഗ് പ്രസംഗം വിശദമായി ചേർത്തിട്ടുമുണ്ട് (ലൂക്കോ. 4:16-30).

**വേദഭാഗ പരിഛേദനം:** പിതൃനഗരമായ നസ്രേത്തിലേക്ക് വന്ന കർത്താവ് 'പതിവുപോലെ' ശാബതിൽ സിനഗോഗ് ആരാധനക്കായി കടന്നു വരുന്നു. ന്യായപ്രമാണത്തിൽ നിന്ന് വായിച്ച് പ്രസംഗിപ്പാൻ കർത്താവിനവസരം ലഭിക്കയും, നൂറ്റാണ്ടുകൾക്കു മുമ്പ് യെശയ്യാ പ്രാവാചകൻ തന്നെക്കുറിച്ച് പ്രവചിച്ച വചനങ്ങളെ ആധാരമാക്കി പ്രസംഗിക്കുകയും ചെയ്യുന്നു. പ്രസംഗത്തിൽ നിറഞ്ഞു നിന്നിരുന്ന ജ്ഞാനവചനങ്ങൾ ശ്രോതാക്കളെ അത്ഭുതപ്പെടുത്തി എന്നുമാത്രമല്ല, യേശുവിനെ പുകഴ്ത്തുവാനും അവർ തയ്യാറാവുന്നു. എന്നാൽ യഹൂദ റാബ്ബിമാരുടെ പ്രബോധന രീതികൾക്കും വഴക്കങ്ങൾക്കും വിരുദ്ധമായി പ്രകടിപ്പിച്ച ആധികാര്യതയും, ന്യായപ്രമാണത്തിൽ സൂചിപ്പിക്കുന്ന അഭിഷക്തനായ മശിഹാ താൻ തന്നെയാണെന്നുള്ള സ്ഥാപനവും അവരെ ചൊടിപ്പിച്ചു എന്നു മാത്രമല്ല, അസൂയ പൂണ്ട ജനം യേശുവിനെതിരായി ദൂഷാരോപണം അഴിച്ചുവിടുവാനും തയ്യാരാവുന്നു. വി. ലൂക്കോസിൽ യേശുവിനെ ഹനിപ്പാൻ കൂടി അവർ തയ്യാറായതായി രേഖപ്പെടുത്തിയിരിക്കുന്നു. സ്വന്തം ആളുടെ അസ്വീകാര്യതയും നിസ്സഹകരണ മനോഭാവവും യേശുതമ്പുരാനെതെല്ലൊന്ന് അമ്പരിപ്പിക്കുന്നു. നിറഞ്ഞ പരിശുദ്ധാത്മ ശക്തിയോടെ തന്റെ ആളുകൾക്കിടയിലേക്ക് വന്ന കർത്താവ് അനുഗ്രഹം നൽകുന്നതിൽ പരിമിതനുമാകുന്നു.

## B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. അറിവും ജ്ഞാനവും: അറിവ് ഭൗതീകമെങ്കിൽ ജ്ഞാനം ദൈവീക വരദാനമാണ്; അത് നന്മയും തിന്മയും തിരിച്ചറിയുവാനുള്ള വിവേകമാണ്. യഹോവാഭക്തിയാണല്ലോ ജ്ഞാനത്തിന്റെ ആരംഭം (സദൃ. 9:10). ജ്ഞാനത്തോടു കൂടിയ അറിവിനാണ് ശാശ്വതത്വവും മൂല്യവുമുള്ളത്. അറിവ് അഹംഭാവത്തിലേക്ക് നയിക്കുമ്പോൾ ജ്ഞാനം വിനയത്തിലേക്ക് നയിക്കും. യേശുവിന്റെ ജ്ഞാനം തന്റെ സ്വർഗ്ഗീയ പിതാവുമായുള്ള സംസർഗ്ഗത്തിൽ നിന്ന് ലഭിച്ചതാണ്. ഭക്തിമാർഗ്ഗത്തിലൂടെ, ലൗകീക മാനദണ്ഡങ്ങൾക്ക് ഒക്കെ ഉപരിസ്ഥിതമായ സ്വർഗ്ഗീയജ്ഞാനം പ്രാപിച്ചവരെയാണ് സഭക്കും സമൂഹത്തിനും ദൈവിക പദ്ധതി നിർവ്വഹണത്തിനും ആവശ്യമായിരിക്കുന്നത്. ഈ ദൃശ്യരായ ദൈവമക്കളെയാണ് തന്റെ വേലകൾക്കായി ദൈവം നിയോഗിക്കുന്നത്.

2. അകാരണമായ ദൂഷാരോപണം: നസ്രേത്തുകാരുടെ യേശുവിനോടുള്ള പ്രതികരണം പരിണാമപരമായിരുന്നു. യേശുവിന്റെ ജ്ഞാനവചനങ്ങളോട് ആദ്യം അത്ഭുതം തോന്നിയെങ്കിലും, ആയത് ആദരവും വിശ്വാസവുമായി ദൈവ സാന്നിദ്ധ്യത്താൽ മാറാഞ്ഞതുകൊണ്ട്, പിശാച് അവിടെ പ്രതിപ്രവർത്തിക്കുകയും തിന്മയുടെ പ്രതികരണമായി രൂപപ്പെട്ട് അസൂയയായും, നീരസമായും, ദൂഷ്യാരോപണമായും അവസാനം നശിപ്പിക്കുന്ന ശ്രമത്തിലേക്കും മാറി. ഇത് ജീവിതത്തിൽ പാഠമായി നാം സ്വീകരിക്കണം. മൂന്നു വിധത്തിലുള്ള ആളുകളുണ്ട്-മറ്റുള്ളവരിലുള്ള തിന്മ മാത്രം കാണുന്നവർ (പൈശാചികം), നന്മയും തിന്മയും കാണുന്നവർ (മാനുഷികം), തിന്മയുടെ മദ്ധ്യത്തിലും നന്മയുടെ അംശം ദർശിക്കുന്നവർ (ദൈവീകം). ഒരു ക്രിസ്ത്യാനി ആയിരിക്കുന്ന ജീവിതസാഹചര്യങ്ങളിലുള്ള തിന്മയെ നന്മയായി പരിവർത്തനം ചെയ്യുന്നവനാണ്; പ്രശ്ന നിർമ്മിതാവല്ല, പ്രശ്ന പരിഹാരകനാണ്.

3. അവിശ്വാസത്തിന്റെ പരിമിതികൾ: അവിശ്വാസത്തിന് ദൈവീക രക്ഷാപ്രവർത്തനങ്ങൾക്ക് തടയിടുവാനും മുരടിപ്പിക്കുവാനും കഴിയും. മനുഷ്യന്റെ സന്നദ്ധതയും സഹകരണവും ചേർന്ന് ആഴമായ വിശ്വാസ പശ്ചാത്തലത്തിൽ മാത്രമേ കർത്താവിന് പ്രവർത്തിക്കാൻ സാധിക്കൂ, കാരണം മനുഷ്യസൃഷ്ടി ദൈവത്തിന്റെ രൂപത്തിലും ഛായയിലും സ്വതന്ത്ര ഇച്ഛയോടുകൂടിയാണ്, കേവലം അടിമയല്ല. അനുഭവം വിശ്വാസമായും, വിശ്വാസം പ്രതീക്ഷയും പ്രത്യാശയും ആയി അവസാനം സ്നേഹത്തിന്റെ ആഘോഷമായും ഭേദപ്പെടുമ്പോഴാണ് ജീവിതത്തിൽ അനുഗ്രഹവർഷത്തിന്റെ മഹാമാരിപെയ്തിറങ്ങുന്നത്. വിശ്വാസത്തിന്റെയും പ്രത്യാശയുടെയുംസാദ്ധ്യതകൾ അനന്തമാണ്. പരിശുദ്ധാത്മാവിന്റെ വരപ്രസാദങ്ങളായ ഈ രണ്ടു സുകൃതങ്ങളും ഒരുമിച്ച് നില്ക്കുന്നവയാണ്, കാരണം വിശ്വാസം ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമെങ്കിൽ പ്രത്യാശ എന്നത് വാഗ്ദത്തത്താൽ ഉറപ്പിക്കപ്പെട്ട ആശയാണ്. ഇവകൾ ക്രിയാത്മകമായി തലമുറകളിലേക്ക് സംക്രമണം ചെയ്യാത്തതാണ് ക്രിസ്തീയത്വത്തിന്റെ ഒരളവുവരെയുള്ള അപചയകാരണം.

## C. പ്രായോഗിക ചിന്തകൾ

1. താൻ വളർന്ന നസ്രേത്ത് ഗ്രാമത്തിൽ ശിഷ്യന്മാരോടൊത്ത് എത്തിയപ്പോൾ ന്യായമായും ഒരു പ്രവാചകൻ എന്ന നിലയിൽ അവരുടെ സ്വീകരണം യേശു പ്രതീക്ഷിച്ചിരിക്കാം. ലഭിക്കാഞ്ഞപ്പോൾ ആശ്ചര്യപ്പെട്ടതല്ലാതെ, വൈരാഗ്യമോ പ്രതികാരമോ ആരുമനാഥൻ അവരോട് പ്രകടിപ്പിച്ചില്ല എന്നു മാത്രമല്ല, കൈവച്ച് കുറെ രോഗികളെ സൗഖ്യമാക്കുകയും ചെയ്തു. ക്രിസ്തീയ ജീവിതത്തിൽ ഉൾക്കൊള്ളേണ്ട വലിയ പാഠമാണിത്.

2. ശബത്ത് ദിനങ്ങളിൽ 'പതിവായി' സിന്നഗോഗ് ആരാധനയിൽ സംബന്ധിക്കുക കർത്താവിന്റെ നിഷ്ഠയും നിർബന്ധവും ആയിരുന്നു. ഈ കാര്യത്തിൽ നാം ഒഴികഴിവുകൾ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവരാണോ?

3. ബോധപൂർവ്വം, അസൂയയിൽ നിന്നാവിർഭവിക്കുന്ന പ്രതികാരേച്ഛമൂലമോ സ്വയം വലിയവരാകാനോ മറ്റുള്ളവരെ നിന്ദാപൂർവ്വം ഇകഴ്ത്തുകയും ഇടിച്ച് താഴ്ത്തി സംസാരിക്കുകയും ചെയ്യുക എന്നത് തികച്ചും പൈശാചികമായ തിന്മയാണ്. ഇത് നമ്മിലേക്കു ഒഴുകുന്ന ദൈവാനുഗ്രഹങ്ങളെ തടയുന്ന ബന്ധനമായി പരിണമിക്കും (വി. മത്താ. 18:18). ജാഗ്രതയുള്ളവരായിരിപ്പിൻ.

ഫെബ്രുവരി 5

**ദനഹാപെരുന്നാളിനുശേഷം അഞ്ചാം ഞായർ**

**വി. മർക്കോ. 1:12-20**

**(മൂന്നു നോമ്പിലെ/നിനുവയിലെ പേത്രത്താ ഞായർ)**

**അനുതാപവും മാനസാന്തരവും**

**A. ആമുഖം**

ദനഹാകാലത്തെ അവസാനത്തെ ഞായറാഴ്ചയായ ഇന്നു തന്നെ നിനുവാനുയമ്പിലെ പേത്രത്തോ/നുയമ്പിന്റെ ഒരുക്ക ഞായറാഴ്ചയും ചേർന്ന് വന്നണഞ്ഞിരിക്കയാണ്. പ. യുഹാനോൻ മാംദോനോ തന്റെ ദൗത്യം പൂർത്തിയാക്കി അസ്തമിക്കുമ്പോഴും, നമ്മുടെ കർത്താവ് പരസ്യ ശുശ്രൂഷ ആരംഭിക്കുമ്പോഴും 'മാനസ്സാന്തരപ്പെടുവിൻ' എന്ന ആഹ്വാനമാണ് നൽകുന്നത്. ജഡത്തോടും ഭൗതികതയോടും പിശാചിനോടും ഇവകൾ സംക്രമിപ്പിക്കുന്ന തിന്മകളോടും യുദ്ധം ചെയ്ത് വിജയിക്കുവാൻ സഭ ക്രമീകരിച്ചിരിക്കുന്ന വലിയനുയമ്പിന്റെ മുന്നാസ്വാദനവും പരിശീലനവുമാകുന്ന മൂന്നു നുയമ്പിന്റെയും അടിസ്ഥാന ആഹ്വാനവും മറ്റൊന്നല്ല, അനുതാപവും മാനസ്സാന്തരവുമാണ്. ആകയാൽ ഇന്നത്തെ ധ്യാനവിഷയമായി ഇതു തന്നെ ദൈവസന്നിധിയിൽ സമർപ്പിക്കാം.

**വേദഭാഗപരിചേദനം:** കർത്താവിന്റെ മുന്നോടിയും സ്നാപകനുമായിരുന്ന പ. യുഹാനോൻ തന്നിലർപ്പിതമായിരുന്ന ദൗത്യങ്ങൾ എല്ലാം പൂർത്തിയാക്കി സഹദേന്മാർക്കുള്ള കിരീടധാരണത്തിന്റെ ഒരുക്കമെന്നോണം ജയിലിലാവുന്നു. കർത്താവ് മരുഭൂമിയിൽ തികച്ചും വിജയശ്രീലാളിതനായി ഗലീലായിൽ പരസ്യശുശ്രൂഷക്കായി എത്തി പ്രബോധന ശുശ്രൂഷയിൽ മുഴുകുന്നു. മൂന്നു ദൂതുകൾ കർത്താവ് പ്രഘോഷിക്കുന്നു. a) നിഴലായ പഴയനിയമകാലം അവസാനിച്ചിരിക്കുന്നു (b) ദൈവേഷ്ടം മാത്രം നടമാടുന്ന ഒരു പുതിയ വ്യവസ്ഥിതി, അതെ, ദൈവരാജ്യ വ്യവസ്ഥിതി ഇതാ വാതിൽക്കലെത്തിയിരിക്കുന്നു (c) ആകയാൽ അനുതാപ ഹൃദയത്തോടും മാനസ്സാന്തരനടപടികളോടും വാഗ്ദത്ത മശിഹായാകുന്ന സുവിശേഷത്തിൽ വിശ്വസിക്കണം. ഈ വ്യവസ്ഥിതിയുടെ കെട്ടുപണിക്കാരും അതിലേക്ക് ആളുകളെ ചേർക്കുവാൻ മാനസ്സാന്തര പ്രഘോഷകരുമായി രണ്ട് വ്യത്യസ്ത സഹോദര ഇണകളെ അവരുടെ ഭൗതിക കർമ്മമേഖലയിൽ നിന്ന് തന്നെ വിളിച്ചു ചേർക്കുന്നു.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. നിനുവാനോമ്പ് നൽകുന്ന പാഠങ്ങൾ: യൗനാൻ പ്രവാചകന്റെ ചരിത്രം എന്നതിലുപരി, യഥാർത്ഥ അനുതാപവും മാനസ്സാന്തരവും എങ്ങനെ ദൈവകോപശമനദായകവും കരുണാസ്രോതസ്സുമാണെന്ന് പ്രബോധിപ്പിക്കുന്ന മറ്റൊന്ന് വേദപുസ്തകത്തിൽ യൗനാൻ പ്രവാചകന്റെ പുസ്തകത്തെപ്പോലെ ഇല്ല. പ്രവാചകന്റെ ദൗത്യ നിർവ്വഹണ വീഴ്ചയും നിനുവാ നഗരത്തിന്റെ പാപ പതനവും രണ്ടും കണ്ണുനീരും അനുതാപ നുയമ്പും മൂലം രക്ഷയുടെ അനുഭവത്തിലേക്ക് നയിക്കപ്പെട്ടു. പ്രധാനപ്പെട്ട പാഠങ്ങൾ ഇവയാണ് (a) ദൈവനീതിയും കരുണയും (b) പാപജീവിതം നമ്മേ ദൈവത്തിൽ നിന്നും മറ്റുവരിൽ നിന്നും തള്ളിയകറ്റും (c) യോനായുടെ പാപത്തിന്റെ ഉറക്കവും കപ്പൽയാത്രക്കാരുടെ അസമാധാനവും (d) ദൈവേഷ്ടത്തേക്കാൾ സ്വന്ത ഇഷ്ടവും ദൈവമഹത്വത്തേക്കാൾ സ്വന്തമഹത്വവും നാശോന്മുഖമാണ്.

2. അനുതാപവും മാനസ്സാന്തരവും: അനുതാപം സങ്കടത്തോടെയുള്ള നുറുങ്ങിയ ഹൃദയവും, മാനസ്സാന്തരം ജീവിത ദർശനങ്ങളിൽ ബോധപൂർവ്വം വരുത്തുന്ന മാറ്റങ്ങളുമാണ്. ശരിയായ ആത്മബോധമാണ് അനുതാപത്തിലേക്കും ആഴമേറിയ മാനസ്സാന്തരത്തിലേക്കും നയിക്കുന്നത്. സാന്ദർഭികവും ഉപരിപ്ലവവുമായ അനുതാപം മാനസ്സാന്തരത്തിലേക്ക് നയിക്കില്ല. മറിച്ച് ആത്മബോധം ഋജുവായതും പരിശുദ്ധാത്മപ്രേരിതവുമാകുമ്പോൾ അനുതാപം ആഴമാവുകയും ആയത് ശാശ്വതമായ മാനസ്സാന്തരത്തിന് കാരണമാവുകയും ചെയ്യും. കടശ്ശി, അത് ശരിയായ ആത്മീയ ദിശാബോധം തരികമാത്രമല്ല, നന്മയിൽ വളരുവാൻ ശക്തീകരണവും ഉത്തേജനവും തരികയും ചെയ്യും.

3. പ്രായോഗിക മാനസ്സാന്തരവും മാനസ്സാന്തര ഫലങ്ങളും: മാനസ്സാന്തരം കേവലം വികാര പരമോ, ബുദ്ധിപരമോ, സന്ദർഭികമോ നൈമിഷികമോ, സാഹചര്യപരമോ ഉപാധികൾക്ക് വിധേയമായോ അല്ല, മറിച്ച് കർമ്മ ജീവിത മേഖലകളിൽ ഫലമുളവാക്കുന്ന ശാശ്വതവും സമഗ്രവുമായ ജീവിതഭാവം തന്നെയാവണം. അതുകൊണ്ടാണ് നമ്മുടെ യാമപ്രാർത്ഥനകളിലും മറ്റാരാധനകളിലും സിംഹഭാഗം അനുതാപ പ്രാർത്ഥനകൾക്കായി സംവരണം ചെയ്തിരിക്കുന്നത്. പൗരസ്ത്യ പിതാക്കന്മാരുടെ ദർശനത്തിൽ അനുതാപം കേവലം വികാരപരമായ ദുഃഖഭാവം മാത്രമല്ല. ദുഃഖഭാവത്തിന്റെ അംശം ഉണ്ടെങ്കിലും പ്രായോഗിക അനുതാപം പ്രധാനമായും ജീവിത നയങ്ങളിലും ശൈലിയിലും ദൈവാശ്രയത്തോടെ ബോധപൂർവ്വം വരുത്തുന്ന സമഗ്രമാറ്റമാണ്. ഈ അനുതാപത്തിന്റെ പ്രതീകങ്ങളാണ് മുടിയൻ പുത്രനും, ചുങ്കക്കാരൻ സക്കായിയും വേശ്യാസ്ത്രീയും. കണ്ണുനീരിന്റേയും 'കുറിയേലായിസ്സോന്റെയും ഒരാത്മീയ ഭാവം നമുക്ക് നഷ്ടപ്പെട്ടത് വീണ്ടെടുക്കണം.'

**C. പ്രായോഗിക ചിന്തകൾ**

1. അനുതാപവും മാനസ്സാന്തരവും സ്ഥായിയായ ജീവിതഭാവമാകണം അനുതാപത്തേക്കാൾ അനുതാപ ജീവിതവും മാനസ്സാന്തരത്തേക്കാൾ ഫലവാഹിയായ മാനസ്സാന്തര ജീവിതവുമാണ് ശ്രേഷ്ഠം.

2. നുയമ്പും ഉപവാസവും കേവലം സ്വാർത്ഥ ഫലസിദ്ധിക്കുള്ള ഉപാധികളാകരുത്. അവകൾ അനുതാപത്തിനും മാനസ്സാന്തരത്തിനും അതുവഴി ആത്മവിശുദ്ധീകരണത്തിന്റെ ആയുധങ്ങളും ഉപാധികളുമാവണം.

3. കണ്ണുനീരാകുന്ന കമ്പിയില്ലാകമ്പി സ്വർഗ്ഗത്തിലേക്ക് നിനുവയക്കാരും യൗനാൻ പ്രവാചകനും അയച്ചപ്പോൾ കരുണാർദ്രനായ ദൈവം അവരിൽ കനിഞ്ഞു. തിന്മയുടെയും തിന്മപ്പെട്ടവന്റേയും ഉപദ്രവകാലത്ത്, നമുക്കും അനുതാപത്തിന്റെ കണ്ണുനീർ തൂകാം. നമ്മുടെ കർത്താവ് കണ്ണുനീർ തള്ളിക്കളയുന്നവനല്ല.

4. കർത്താവിനെപ്പോലെ ദൈവിക നിയോഗങ്ങൾ ഏറ്റെടുക്കുന്നതിന് മുമ്പ്, അതിനായി ധ്യാനിച്ചു പ്രാർത്ഥിച്ചു ഒരുങ്ങി സമർപ്പിക്കേണ്ടതാണ്. അല്ലാഞ്ഞാൽ കർമ്മവേദി മുഴുവൻ അഹങ്കാ

രത്തിന്റേയും പൊങ്ങച്ചത്തിന്റേയും അനുഭവങ്ങളും ആഘോഷങ്ങളുമായി മാറും.

ഫെബ്രുവരി 12

## വലിയ നോമ്പിന് മുമ്പുള്ള ഒന്നാം ഞായറാഴ്ച

**വി. മത്തായി 24:42-51**

**(വാങ്ങിപ്പോയ പുരോഹിതന്മാരുടെ പൊതുവായ സ്മരണയുടെ ഞായർ)**

## തെരഞ്ഞെടുക്കപ്പെട്ട ദൈവീക ശുശ്രൂഷകന്മാർ

### A. ആമുഖം

'ആത്മീയ ആയോധന'മാകുന്ന വലിയ നുയമ്പിലേക്ക് പ്രവേശിക്കുന്നതിന് മുമ്പ് ഒരുക്കമെന്നോണം രണ്ട് ഞായറാഴ്ചകളിലായി വാങ്ങിപ്പോയ സകല പുരോഹിതന്മാരുടേയും വിശ്വാസികളുടേയും ഓർമ്മ സഭ പൊതുവായി അനുഷ്ഠിക്കുന്നു. താത്വിക ദൈവശാസ്ത്രത്തിനതീതമായി രണ്ട് പ്രായോഗീക ചിന്തകളാണ് ഇതിന്റെ പിന്നിലെന്ന് തോന്നുന്നു (a) ആത്മീയ യുദ്ധാവസ്ഥയും പുണ്യ സമ്പാദ്യ തീർത്ഥാടനവുമാകുന്ന വലിയനുയമ്പിന്റെ ആത്മീയ തീക്ഷ്ണാവസ്ഥയിലേക്ക് പോകുന്നതിന് മുമ്പ് ആത്മീയവും ശാരീരികവുമായി നമ്മേ ജനിപ്പിച്ച് വളർത്തി കടന്നു പോയവരെ സ്മരിക്കുകയും അനുഗ്രഹം പ്രാപിക്കുകയും ചെയ്ത (b) നുയമ്പിലെ പ്രാർത്ഥനകൾ പ്രധാനമായും ഊന്നൽ നൽകുന്നത് അനുതാപത്തിനാകയാൽ വാങ്ങിപ്പോയവരുടെ സ്മരണ പൊതുവായി ആഘോഷിക്കുകയും അനുഷ്ഠിക്കപ്പെടുകയും ചെയ്ക.

തെരഞ്ഞെടുക്കപ്പെട്ട ദൈവീക ശുശ്രൂഷകരേയും പുരോഹിതരേയും കുറിച്ച് പഠന ധ്യാനവും മനനവും നടത്തുവാനും അവരെ സ്മരിച്ചു അവർക്കായി പ്രാർത്ഥിപ്പാനും സഭ വേർതിരിച്ചിരിക്കുന്ന ഞായറാഴ്ച (കൊഹനെ) ആണിത്. വിസ്തരഭയത്താൽ അതിനൊന്നും മുതിരുന്നില്ല, എന്നാൽ അതിനായി പ്രേരിപ്പിക്കുന്ന എളിയ ആഹ്വാനം വച്ചുകൊള്ളുന്നു.

**വേദഭാഗപരിച്ഛേദനം:** കർത്താവിന്റെ രണ്ടാമത്തെ വരവും നമ്മുടെ ശാരീരിക മരണവും സുനിശ്ചിതമാണെങ്കിലും സമയം നിശ്ചിതമല്ല. ആകയാൽ 'ഉണർവ്വും' 'ജാഗ്രതയും' 'ജീവിതക്രമീകരണവും' അനുഷ്ഠിച്ചുകൊണ്ട് ഒരുങ്ങിയിരിപ്പിൻ എന്ന പൊതുവായ ആഹ്വാനമാണ് മുന്നമെ. യുഗാന്ത്യ ദർശന ശാസ്ത്രത്തിലെ ഈ അടിസ്ഥാനകാര്യങ്ങളുടെ സൂചനകൾക്ക് ശേഷം 'നല്ലതും ആകാത്തതുമായ ദാസന്മാരെ സംബന്ധിച്ച ഉപമ' കർത്താവ് അവതരിപ്പിക്കുകയാണ്. ആരാധനകളിലൂടെയും കൂദാശാനുഷ്ഠാനങ്ങളിലൂടെയും ആത്മീയ പോഷണം തന്റെ വീട്ടുകാരായ വിശ്വാസികൾക്ക് നിറപടിയായി നൽകി പോഷിപ്പിക്കുവാൻ കർത്താവിനാൽ തെരഞ്ഞെടുക്കപ്പെട്ട് അഭിഷക്തരായ പുരോഹിതന്മാരുടെ വ്യക്തമായ സൂചന നൽകുന്ന ഉപമയാണിത്. അവർ തങ്ങളുടെ ദൗത്യത്തിൽ ജാഗ്രതയും, സൂക്ഷ്മതയും, വിശ്വസ്തതയും പാലിച്ചാൽ നല്ല ഭാഗ്യം പ്രാപിക്കും, മറിച്ചാണെങ്കിൽ നരകത്തിന്റെ ഭീകരാവസ്ഥയും.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. പുരോഹിതന്റെ വിളിയും ദൗത്യവും

പുരോഹിത ശുശ്രൂഷ ദൈവത്തിന്റെ പ്രത്യേക വിളിയും തെരഞ്ഞെടുപ്പുമാണ്. അതിനായി ആഗ്രഹിക്കാം, എന്നാൽ സ്വയമേ എടുക്കുകയോ 'കയറിപറ്റുകയോ' ചെയ്‌വാനുള്ളതല്ല. മറിച്ചാണെങ്കിൽ തങ്ങൾക്കും സഭക്കും അസമാധാനത്തിനും അനർത്ഥത്തിനും കാരണമാവും എന്നു മാത്രമല്ല ദൈവതിരുനാമ ഇകഴ്ചക്ക് കാരണമാവുകയും ചെയ്യും. മൂന്നു പ്രധാന ധർമ്മങ്ങൾക്കായി പുരോഹിതന്മാർ അഭിഷിക്തരായി നിയോഗിക്കപ്പെട്ടിരിക്കുന്നു.

(a.) രാജധർമ്മം: ദൈവത്തിന്റെ പ്രതിനിധി (vicarious function) യായി നിന്നുകൊണ്ട് സകലരേയും കരുതുവാനും ശുശ്രൂഷിക്കുവാനും പരിപാലിക്കുവാനുമുള്ള ചുമതല (ഭരണ-ശുശ്രൂഷാരംഗങ്ങൾ).

(b.) പ്രവാചക ധർമ്മം: ആരാധനാ-ധ്യാന സംസർഗ്ഗത്തിലൂടെ ദൈവത്തിന്റെ ആലോചനാ സമിതിയാകുന്ന 'റാസ്സി' ൽ പ്രവേശിച്ച്, ദൈവഹിതം മനസ്സിലാക്കി അത് ജനങ്ങൾക്ക് വ്യാഖ്യാനിച്ചു കൊടുക്കുന്ന ചുമതല (പ്രബോധന-സമാശ്വാസ സുശ്രൂഷാരംഗങ്ങൾ).

(c.) ആചാര്യധർമ്മം: വിശ്വാസ പാഠങ്ങൾ സ്വജീവിതത്തിൽ ആചരിക്കുകയും വിശ്വാസികൾക്ക് മുമ്പേ നടന്ന് അവർക്ക് മാതൃക ആകുന്നതോടൊപ്പം കൂദാശാനുഷ്ഠാനത്തിലൂടെ അവരെ ദൈവസന്നിധിയണച്ച് അനുഗ്രഹങ്ങളെ പകർന്നു കൊടുക്കുകയും ചെയ്യുന്ന ചുമതലകൾ (കൂദാശാനുഷ്ഠാന ശുശ്രൂഷ).

2. വിശ്വാസികളുടെ പൊതുവായ പൗരോഹിത്യ ദൗത്യം

വി. മാമോദീസ്സാ മൂലം സഭാംഗങ്ങളാകുന്നവർ, വി. മൂറോനഭിഷേകം എന്ന പ്രകടമായ പൗരോഹിത്യമുദ്രയിലൂടെ ക്രിസ്തുവിന്റെ രാജകീയ പൗരോഹിത്യ വംശത്തിൽ അംഗങ്ങളായിത്തീരുന്നു (1 പത്രോ. 2:9). ആകയാൽ പൗരോഹിത്യം സഭയുടെ സത്താപരമായ (ontological) സ്ഥാനവും അവകാശവുമാണ്. 'നിന്റെ സഭയുടെ പൗരോഹിത്യ അവകാശത്തെ' എന്ന് തക്സായിൽ പറയുന്നതും ഈ അർത്ഥ തലത്തിലാണ്. വിശ്വാസികളുടെ ഈ പൊതുവായ പൗരോഹിത്യത്തിൽ നിന്നും പുതിയ നിയമത്തിൽ കാണുന്ന പ്രകാരം പ്രത്യേക ശുശ്രൂഷകൾക്കായി, എപ്പിസ്ക്കോപ്പാ, മൂപ്പന്മാർ/കശ്ശീശന്മാർ, ശെമ്മാശന്മാർ, ഉപദേഷ്ഠാക്കന്മാർ, പ്രവാചകന്മാർ തുടങ്ങിയ പുരോഹിത സ്ഥാനങ്ങൾ വിളിക്കപ്പെട്ടിരിക്കയാണ്. സഭയിലെ പൗരോഹിത്യ സ്ഥാനങ്ങളിൽ ഇന്ന് കാണുന്ന കർശനമായ ശ്രേണീകരണവും അവകൾ തമ്മിലുള്ള അധീശത്വ-വിധേയത്വ നിബന്ധനകളും നിലവിൽ വന്ന് പുരോഹിത സമൂഹം ഒരു ഭരണ വർഗ്ഗമായി മാറിയതിന് പിന്നിൽ വേദപുസ്തകപരമോ ദൈവസാസ്ത്രപരമോ ആയ പശ്ചാത്തലം ഇല്ല. ആയത് സഭയുടെ മദ്ധ്യകാലഘട്ട പരിണാമ ചരിത്രത്തിൽ സഭാ ജീവിത പരമായോ സഭാ ഭരണസംബന്ധിയായോ സംഭവിച്ചതാണ്. ചുരുക്കത്തിൽ ഇത്രയും പ്രസ്ഥാവിച്ചത്, കൂദാശാപരമായ ശുശ്രൂഷകളുടെ കാർമ്മികത്വം പുരോഹിതന്മാർക്കായി സംവരണം ചെയ്തതാണെങ്കിലും, പൊതുവായ പുരോഹിത ദൗത്യങ്ങൾ അങ്ങനയല്ല എന്ന് കാണിക്കാനാണ്. ലഭ്യമായ സാദ്ധ്യതകളിലും, ആയിരിക്കുന്ന ജീവിത സാഹചര്യങ്ങളിലും വിശ്വാസികളും പങ്കുകാരായി പുരോഹിത വൃത്തിയും

ധർമ്മവും അനുഷ്ഠിക്കണം. വിശ്വാസികൾ പുരോഹിതരാകുന്നത് സ്വയം നിഷേധത്തിലൂടെയും ആത്മ സമർപ്പണത്തിലൂടെയാണെന്ന് നാസിയാൻസിലെ മാർ ഗ്രീഗോറിയോസും വ്യക്തമാക്കുന്നുണ്ട് "നാം തന്നെ യാഗവസ്തുവാകുമ്പോൾ നാം പൗരോഹിത്യത്തിൽ പങ്കാളികളാകുന്നു." ആകയാൽ വാങ്ങിപ്പോയ പുരോഹിതന്മാരെ സ്മരിക്കുന്നതോടൊപ്പം, പുരോഹിത ശ്രേണിയുള്ളവരും, സന്യാസ്ഥരും മറ്റു വിശ്വാസികളും തങ്ങൾക്ക് ലഭിച്ചിരിക്കുന്ന താലന്തുകളുടെ വ്യാപാരത്തെക്കുറിച്ച് ധ്യാനിപ്പാനുള്ള ഞായറാഴ്ച കൂടിയാണിന്ന് എന്ന് ഓർക്കണം.

### C. പ്രായോഗിക ചിന്തകൾ

1. ഉണർവ്വും, ജാഗ്രതയും, പ്രതിബദ്ധതയും, വിശ്വസ്തതയും, സൂക്ഷ്മതയും ഭക്തിയും പ്രായോഗിക ജീവിതത്തിൽ എങ്ങനെ കാക്കുന്നു എന്ന് എല്ലാവരും, വിശേഷാൽ പുരോഹിതസ്ഥാനികൾ തങ്ങളെത്തന്നെ വിലയിരുത്തി തിരുത്തലുകൾ ആവശ്യമായിരിക്കുന്നിടത്ത് പരിശുദ്ധാത്മ കൃപയോടും ആവശ്യബോധത്തോടും ചെയ്യണം. ഓർക്കുക, നൈർമ്മല്യം താഴ്മ വിശുദ്ധി ഇവകൾ പുരോഹിത ലക്ഷണമാണ്.

2. ഒരു പുരോഹിതന് മൂന്നു മുഖങ്ങളുണ്ടാവണം. ഇത് കേവലം അഭിനയമുഖങ്ങളല്ല, മറിച്ച് ആത്മാർത്ഥതയുടെ. കിഴക്കോട്ട് തിരിഞ്ഞുനില്ക്കുമ്പോൾ ദൈവോന്മുഖമായ ആരാധനയുടെ, പടിഞ്ഞാറോട്ട് തിരിയുമ്പോൾ വിശുദ്ധിയോടെയുള്ള ദൈവജനശുശ്രൂഷയുടെ ഇടത്തോട്ടും വലത്തോട്ടും തിരിയുമ്പോൾ ലാളിത്യത്തോടെയുള്ള സമൂഹ ശുശ്രൂഷയുടെ മുഖങ്ങളാണിവകൾ.

3. സഭയുടെ ഉത്തരവാദിത്തം കൂടെയാണ് യഥാർത്ഥ ദൈവീക വിളിയുള്ളവരെ മാത്രം കണ്ടുപിടിച്ച് പരിശീലനം നൽകി യഥായോഗ്യം നിയമിച്ചാക്കേണ്ടത്. അവിടെ മറ്റു മാനദണ്ഡങ്ങൾ ഒന്നും പാടില്ല.

4. മാതാപിതാക്കന്മാരും തങ്ങളുടെ ഉത്തരവാദിത്തമായി മക്കളെ ദൈവവിളിക്കായി സമർപ്പിക്കണ്ടതും അവരെ ആദിശാബോധത്തിൽ വളർത്തേണ്ടതും ആകുന്നു.

5. കടന്നുപോയ പുരോഹിതന്മാരെ ആദരവോടെ സ്മരിക്കേണ്ടതും അവർക്ക്വേണ്ടി ദിവ്യബലി അർപ്പിക്കേണ്ടതും വിശ്വാസികളുടെ കടമയും ഉത്തരവാദിത്തവും എന്നു മാത്രമല്ല, ആത്മീയ ജീവിതത്തിന്റെ അവിഭാജ്യഘടകം കൂടിയാണ്, കാരണം അവർ നമ്മേ ആത്മീയമായി ജനിപ്പിച്ചവരും പോഷിപ്പിച്ചവരുമാണ്. ഈദൃശ്യമായ ജീവിതാനുഭവങ്ങൾ അടുത്ത തലമുറയെ അഭ്യസിപ്പിക്കയും വേണം. ❖





## ഓർത്തഡോക്സ് ഫെയ്ത്ത് ഫീസ്റ്റ്

രാജസ്ഥാൻ മേഖല സംഘടിപ്പിച്ച 2005-ലെ ഓർത്തഡോക്സ് ഫെയ്തത് ഫീസ്റ്റ് ഇക്കഴിഞ്ഞ ഒക്ടോബർ 30 മുതൽ നവംബർ ഒന്നു വരെ ജയ്പൂർ അജ്മീർ റോഡിലുള്ള സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു നടന്നു. നിങ്ങൾ ലോകത്തിന്റെ പ്രകാശമാകുന്നു എന്ന കേന്ദ്ര വിഷയത്തെ ആസ്പദമാക്കി സെമിനാറുകളും നടത്തി. ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാതൽ വെളിപ്പെടുത്തിയ ഈ സംഗമം വളരെപ്പേർക്ക് പ്രയോജനപ്രദമായിരുന്നു. പി. എ. ഫിലിപ്പ്, ഫാ. പി. വി. കുറിയാക്കോസ്, ഫാ. റ്റി. പി. കുര്യൻ, ഫാ. സജി എബ്രഹാം എന്നിവർ നേതൃത്വം നല്കി.

## ജന്മദിനം ആഘോഷിച്ചു

അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ 88-ാം ജന്മദിനം 2005 ഡിസംബർ മാസം 9-ാം തീയതി ബഥാന്യദിനത്തോടനുബന്ധിച്ച് ആഘോഷിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു.

വന്ദ്യ ഫിലിപ്പ് റമ്പാൻ തന്റെ ആശംസാ പ്രസംഗത്തിൽ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതമായ പ്രസ്ഥാനങ്ങളെപ്പറ്റി സംക്ഷിപ്ത രൂപരേഖ നൽകി. അഖില മലങ്കര മർത്തമറിയം സമാജം ജനറൽ സെക്രട്ടറി ശ്രീമതി അക്കമ്മ പോൾ, സഞ്ചാരമിഷണറി ശ്രീമതി ചിന്നമ്മ ചാക്കോ എന്നിവർ ആശംസകൾ അർപ്പിച്ചു. അഭി. ഒസ്താത്തിയോസ് തിരുമേനി അനുഗ്രഹ പ്രഭാഷണം നടത്തി.



അഖില മലങ്കര യുവജനപ്രസ്ഥാനം സപ്തതി ആഘോഷങ്ങളുടെ ഉദ്ഘാടനം പ. കാതോലിക്കാ ബാവാ പത്തനംതിട്ടയിൽ നിർവ്വഹിക്കുന്നു. സമീപം മന്ത്രി അടൂർ പ്രകാശ്, ഇടവക മെത്രാപ്പോലീത്ത മാർ യൗസേബിയോസ്, പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ മിലിത്തോസ്, യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. വർഗീസ് മാത്യു, സെക്രട്ടറി ഡോ. കെ. ജെ. മാത്യു

## പൗരോഹിത്യ രജത ജൂബിലി



തിരുവനന്തപുരം ഭദ്രാസനത്തിൽ കരവാളൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക വികാരിയും, അഞ്ചൽ കൺവൻഷൻ വൈസ് പ്രസിഡന്റും, എക്യുമെനിക്കൽ ക്ലേർജി ഫെലോഷിപ്പിന്റെ വൈസ് പ്രസിഡന്റും, പുത്തയം ഓൾ സെയിന്റ്സ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററും, കേരളാ പ്രൈവറ്റ് സ്കൂൾ ഹെഡ്മാസ്റ്റേഴ്സ് അസോസിയേഷന്റെ സംസ്ഥാന എക്സിക്യൂട്ടീവ് അംഗവും ആയ കാനാവിൽ ബംഗ്ലാവിൽ ഫാ. തോമസ് ടി. വർഗീസിന്റെ പൗരോഹിത്യ രജത ജൂബിലി സമ്മേളനം ആലഞ്ചേരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടി. പുനലൂർ എം.എൽ.എ., ശ്രീ. സുപാൽ സമ്മേളനം ഉദ്ഘാടനം ചെയ്തു. കൊല്ലം ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അനുഗ്രഹപ്രഭാഷണം നടത്തി. സഭാ വൈദീക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസ് എൻഡോവ്മെന്റ് ഉദ്ഘാടനം ചെയ്തു. വിവിധ സംഘടനകളേയും, ഇടവകകളേയും രാഷ്ട്രീയ, സാംസ്ക്കാരിക നേതാക്കളേയും പ്രതിനിധീകരിച്ച് അംഗങ്ങൾ പ്രസംഗിച്ചു. തയ്യൽ മെഷീൻ വിതരണം, വിദ്യാഭ്യാസ സഹായം, ചികിത്സാ സഹായം, ഭവന നിർമ്മാണ സഹായം, വസ്ത്ര ദാനം എന്നിവ തദവസരത്തിൽ നിർവ്വഹിച്ചു. ഇടവകകളുടെ ഉപഹാര സമർപ്പണത്തിന് ശേഷം ബ. അച്ചൻ മറുപടി പ്രസംഗം നൽകി.



## നിയമിതനായി

പരുമല സെമിനാരി അസി. മാനേജരായി നിയമിതനായ ഫാ. തോമസ് യോഹന്നാൻ കടമ്പനാട് എലവുംകാട്ടിൽ കുടുംബാംഗമാണ്.

## ചെറുനാണയ കൂട്ടായ്മ

ഓൾ ഇൻഡ്യാ കൗൺസിൽ ഓഫ് ക്രിസ്ത്യൻ വ്യുമണിന്റെ (AICCW) ചുമതലയിൽ ഡൽഹിയിൽ നടന്ന ചെറുനാണയ കൂട്ടായ്മയുടെ രജതജൂബിലി സമ്മേളനത്തിൽ ശ്രീമതി ലൗലി ജോൺ തറയിൽ സഭയുടെ പ്രതിനിധിയായി സംബന്ധിച്ചു. മദ്രാസ് ഭദ്രാസന മർത്തമറിയം സമാജം ജനറൽ സെക്രട്ടറിയാണ് ശ്രീമതി ലൗലി ജോൺ.

**പദപരിചയം**

### "കന്തീലാ"

"Candla" എന്ന ലാറ്റിൻ പദത്തിൽ നിന്നാണ് കന്തീലാ എന്ന പദം ഉത്ഭവിച്ചിരിക്കുന്നത്. 'തിരി' എന്നാണ് ഈ വാക്കിന്റെ അർത്ഥം. അഞ്ച് തിരികൾ തെളിച്ചുള്ള ശുശ്രൂഷയായതുകൊണ്ടാണ് കന്തീലാ ശുശ്രൂഷ എന്ന് ഈ തൈലാഭിഷേക ശുശ്രൂഷയെ വിളിക്കുന്നത്. 'Candle' എന്ന ആംഗലേയ പദവും ഈ വാക്കിൽ നിന്നാണ് ഉണ്ടായിരിക്കുന്നത്.

# മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ ഫെബ്രുവരി 3 മുതൽ 9 വരെ

**പത്തനംതിട്ട:-** 89-ാമത് മദ്ധ്യ തിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ 2006 ഫെബ്രുവരി 3 മുതൽ 9 വരെ മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനിയിൽ നടക്കും. ഈ വർഷത്തെ പ്രധാന ചിന്താവിഷയം യഹോവയിങ്കലേക്ക് "നിങ്ങളുടെ ഹൃദയം ചായ്പീൻ" (യോശു. 24:23).

ധ്യാന യോഗങ്ങൾ, വനിതാസംഗമം, യുവതീ യുവജന സംഗമം, കുടുംബ സമ്മേളനം, മദ്ധ്യവർജ്ജന സമ്മേളനം, ബാലബാലിക സംഗമം, വി. അഞ്ചിന്മേൽ കുർബ്ബാന, സുവിശേഷ പ്രസംഗങ്ങൾ, കൗൺസലിംഗ് തുടങ്ങി വിവിധ പരിപാടികൾ വിവിധ ദിവസങ്ങളിലായി നടക്കും. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ദിദിമോസ് പ്രഥമൻ ബാവാ, ഇടവക മെത്രാപ്പോലീത്ത മാർ യൗസേബിയോസ്, മാർ പക്കോമിയോസ്, മാർ ക്ലീമ്മീസ് എന്നീ പിതാക്കന്മാർ നേതൃത്വം നൽകും.

ഗാനശുശ്രൂഷകൾക്ക് സെന്റ് ബേസിൽ ഗോസ്പൽ ടീം നേതൃത്വം നൽകും.

കൺവൻഷന്റെ പ്രവർത്തനത്തിനായി വിപുലമായ കമ്മറ്റികൾ പ്രവർത്തിച്ചുവരുന്നു. വികാരി ഫാ. ഫിലിപ്പ് മാത്യു, ഫൈനാൻസ് കൺവീനർ ഷിബു മാത്യു, സെക്രട്ടറി കെ. പി. തങ്കച്ചൻ, ജനറൽ കൺവീനർ ഡോ. റ്റി. എ. ജോർജ്ജ്, പ്രോഗ്രാം കൺവീനർ പ്രൊഫ. ഉമ്മൻ ജേക്കബ്, പബ്ലിസിറ്റി കൺവീനർ അഡ്വ. എം. പി. വർഗീസ് തുടങ്ങിയവരുടെ നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ പ്രവർത്തിച്ചു വരുന്നു.

## രജത ജൂബിലിയും പെരുന്നാളും സമാപിച്ചു



**പത്തനംതിട്ട:** തുമ്പമൺ ഭദ്രാസനത്തിലെ കിഴക്കൻ മേഖലയിൽ സ്ഥിതി ചെയ്യുന്ന തോണിക്കടവ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ഒരു വർഷം നീണ്ടു നിന്ന ജൂബിലി ആഘോഷങ്ങൾ സമാപിച്ചു.

നവംബർ ഇരുപതിന് ഉച്ചയ്ക്ക് ഒന്നിന് ജൂബിലി റാലി സെന്റ് മേരീസ് കത്തോലിക്ക പള്ളി ജംഗ്ഷനിൽ നിന്ന് ആരംഭിച്ചു. തുടർന്ന് നടന്ന ജൂബിലി സമാപന സമ്മേളനം മന്ത്രി അടൂർ പ്രകാശ് ഉദ്ഘാടനം ചെയ്തു. ഇടവക മെത്രാപ്പോലീത്ത ഫിലിപ്പോസ് മാർ യൗസേബിയോസ് അദ്ധ്യക്ഷത വഹിച്ചു. ഇടവക വികാരി ഫാ. എബി വർഗ്ഗീസ് സ്വാഗതമാശംസിച്ചു. കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്ത, അപ്രേം റമ്പാൻ, യാക്കോബ് റമ്പാൻ, ഫാ. അലക്സന്ത്രയോസ് ഒ.ഐ.സി., ഫാ. സ്റ്റീഫൻ ഒ.ഐ.സി., രാജു എബ്രഹാം എം.എൽ.എ. പഞ്ചായത്ത് പ്രസിഡന്റ് മോഹൻരാജ്, അബ്ദുൽ കരീം മൗലവി, പി. എസ്. രാജപ്പൻ എന്നിവർ പ്രസംഗിച്ചു.

## പുനലൂർ കൺവൻഷൻ

പുനലൂർ മേഖലയിലെ ഓർത്തഡോക്സ് ദേവാലയങ്ങളുടെ ആഭിമുഖ്യത്തിലുള്ള പുനലൂർ കൺവൻഷൻ ജനുവരി 31 മുതൽ ഫെബ്രുവരി 4 വരെ പുനലൂർ സെന്റ് ഗൊരേത്തി സ്ക്കൂൾ ഗ്രൗണ്ടിൽ വച്ച് നടത്തുന്നു. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ കൺവൻഷൻ ഉദ്ഘാടനം ചെയ്യും. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് സമാപന സന്ദേശം നൽകും.

## കേരളാ ബിഷപ്പ്സ് കോൺഫറൻസ് പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു

കൊച്ചി: പാലാരിവട്ടം പാസ്റ്ററൽ ഓറിയന്റേഷൻ സെന്ററിൽ നടന്ന ഓൾ കേരള ക്രിസ്ത്യൻ ബിഷപ്പ്സ് കോൺഫറൻസ് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ ഉൽഘാടനം ചെയ്തു.

കർദ്ദിനാൾ മാർ വർക്കി വിതയത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്താ, ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് തോമസ് പ്രഥമൻ, ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, മാർ അപ്രേം മെത്രാപ്പോലീത്ത, ബിഷപ്പ് തോമസ് സാമുവൽ തുടങ്ങിയവർ യോഗത്തിൽ സജീവ പങ്കു വഹിച്ചു. കൂടാതെ കത്തോലിക്കാ, ഓർത്തഡോക്സ്, മാർത്തോമ്മാ, യാക്കോബായ, സി.എസ്.ഐ. എന്നീ സഭകളിലെ 50-ഓളം ബിഷപ്പുമാർ യോഗത്തിൽ സംബന്ധിച്ചിരുന്നു.

"വളർന്നു വരുന്ന വർഗ്ഗീയതയും അക്രമവും- സഭകളുടെ ഉത്തരവാദിത്വം" എന്ന വിഷയത്തെപ്പറ്റി ഫാ. ഡോ. വിൻസന്റ് കുണ്ടുകുളം; "ന്യൂനപക്ഷങ്ങളുടെ വിദ്യാഭ്യാസ അവകാശങ്ങളും ഉത്തരവാദിത്വങ്ങളും" എന്ന വിഷയത്തെപ്പറ്റി പ്രൊഫ. ഇ. ജെ. ജോൺ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

# സുനാമി ഭവനദാന കർമ്മം മന്ത്രി കെ. എം. മാണി നിർവ്വഹിച്ചു



*സുനാമി പ്രതിരോധ ഭവനദാന ഉദ്ഘാടനം റവന്യൂ മന്ത്രി ശ്രീ. കെ. എം. മാണി നിർവ്വഹിക്കുന്നു.*

സുനാമി ദുരിത മേഖലയായ ആലപ്പാട്, ആറാട്ടുപുഴ, അഴീക്കൽ, തുടങ്ങിയ സ്ഥലങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭ സുനാമി ബാധിതർക്കായി നിർമ്മിച്ചു നൽകിയ 20 ഭവനങ്ങളുടെ താക്കോൽദാന കർമ്മം റവന്യു മന്ത്രി കെ. എം. മാണി നിർവ്വഹിച്ചു.

മൊത്തം 40 ഭവനങ്ങളാണ് സഭ അവിടെ പണിതത്. ഗവണ്മെന്റ് നൽകിയ പ്ലാൻ അനുസരിച്ച് സുനാമി പ്രതിരോധ ഭവനമായി, 2 കിടക്കമുറികൾ, ഒരു ഹാൾ, അടുക്കള, ബാത്ത്റൂം, സിറ്റൗട്ട്, മുകളിൽ കയറുവാനുള്ള പടവുകൾ എന്നിങ്ങനെയാണ് ഓരോ ഭവനത്തിന്റെയും രൂപകല്പന.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഫിലിപ്പ് റമ്പാൻ, മാത്യൂസ് മാർ എപ്പിഫാനിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, കളക്ടർ ബി. ശ്രീനിവാസ്, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഫാ. ജി. ജോൺ, ഫാ. മത്തായി വിളനിലം തുടങ്ങിയവർ പ്രസംഗിച്ചു.



*സുനാമി പ്രതിരോധ ഭവനങ്ങളിൽ ഒന്ന്*

3. മാർ ബർസൗമായുടെ ഓർമ്മ
**5. ദനഹായ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച**
6. മൂന്നു നോമ്പാരംഭം
8. അന്ത്യോഖ്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ
9. മൂന്നു നോമ്പു വീടൽ, യോനാ ദീർഘദർശിയുടെ ഓർമ്മ
**12. പട്ടക്കാരുടെ പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച**
13. മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 74-ാം ഓർമ്മ (മഞ്ഞിനിക്കര ദയറാ).
**19. സകല വാങ്ങിപ്പോയവരുടെയും പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച**
23. മലങ്കരസഭാ ഭാസുരൻ വിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി) 72-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ)
24. എവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
**26. കൊത്തിനെ ഞായറാഴ്ച (പേത്തർത്താ)**
27. വലിയ നോമ്പാരംഭം (ശുബുക്കോനോ ശുശ്രൂഷ)

## ഓദോർ – മാർച്ച്

4. മാർ അപ്രേം മല്പാന്റെയും മാർ തേവോദോറോസ് സഹദായുടെയും ഓർമ്മ
**5. നോമ്പിലെ രണ്ടാം ഞായറാഴ്ച (ഗർബോ)**
9. നാൽപ്പതു സഹദേന്മാരുടെ ഓർമ്മ (സെബസ്തി)
**12. നോമ്പിലെ മൂന്നാം ഞായറാഴ്ച (ശ്മ്റിയോ)**
17. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 44-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി).
**19. നോമ്പിലെ നാലാം ഞായറാഴ്ച** (ക്നാനൈത്തോ)
സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 76-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി).
22. പകുതി നോമ്പ്-അബ്ഗാർ രാജാവിന്റെ ഓർമ്മ
**25. *ദൈവ മാതാവിനോടുള്ള വചനിപ്പ് (സൂബോറോ) പെരുനാൾ.**
നാലാം മാർത്തോമ്മായുടെ 278-ാം ഓർമ്മ (കണ്ടനാട് പള്ളി)
**26. നോമ്പിലെ അഞ്ചാം ഞായറാഴ്ച (ക്പീഫ്തോ)**

(വടക്കൻ പറവൂർ പള്ളി)
**30. പുതുഞായറാഴ്ചക്കു ശേഷം ഒന്നാം ഞായറാഴ്ച.**

## മെയ്

1. സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായുടെ 93-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
**7. പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച**
8. എവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ.
10. മാർ ശെമവോൻ ശ്ലീഹായുടെ ഓർമ്മ; അഞ്ചാം മാർത്തോമ്മായുടെ 241-ാം ഓർമ്മ (നിരണം വലിയപള്ളി).
**14. പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച**
15. : കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ.
16. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 16-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
19. മാർ ദിവന്നാസിയോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 181-ാം ഓർമ്മ (കോട്ടയം ചെറിയപള്ളി).
20. നാല് എവൻഗേലിസ്ഥന്മാരുടെയും മൂന്നു പൊതുസുന്നഹദോസുകളിലെ പിതാക്കന്മാരുടെയും ഓർമ്മ.
**21. പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച**
**25. *കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുനാൾ** (സൂലോക്കോ)
**28. പുതുഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച**

## ജൂൺ

**4. പെന്തിക്കോസ്തി ഞായറാഴ്ച** (സൺഡേസ്ക്കൂൾ ദിനം)
6. യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 81-ാം ഓർമ്മ (പരുമല പള്ളി).
9. സ്വർണ്ണ വെള്ളിയാഴ്ച
**11. പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച**
മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ.
ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 117-ാം

2. പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച (മിഷൻ സൺഡേ)
**3. * മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ**
5. എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 198-ാം ഓർമ്മ (കോലഞ്ചേരി പള്ളി).
7. സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 9-ാം ഓർമ്മ. (പത്തനാപുരം താബോർ ദയറാ).
**9. പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായറാഴ്ച**
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 233-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
12. കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് V മെത്രാപ്പോലീത്തായുടെ 97-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
15. മാർ കുറിയാക്കോസ് സഹദായുടെയും മാതാവ് മർത്തയൂലിത്തിയുടെയും നിഖ്യാ യിലെ മാർ അബഹായിയുടെയും ഓർമ്മ.
**16. പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച**
20. മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.
**23. പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച**
ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. മാർ എപ്പിഫാനിയോസിന്റെ ഓർമ്മ.
27. മാർ ശെമവോൻ ദെസ്തൂനിയുടെ ഓർമ്മ.
**30. പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച**
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 720-ാം ഓർമ്മ.

## ഓഗസ്റ്റ്

1. പതിനഞ്ചു നോമ്പാരംഭം;
രക്തസാക്ഷികളായ മർത്തശ്മൂനിയുടെയും ഏഴുമക്കളുടെയും ഗുരുവായ മാർ എലിയാസറിന്റെയും ഓർമ്മ.
**6. * കൂടാരപ്പെരുനാൾ** (കർത്താവിന്റെ മറുരൂപപെരുന്നാൾ), അലക്സിയോസ് മാർ തേവോദോസിയോസിന്റെ 41-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).

...മേരീസ് പള്ളി, ഗോവ)
**24. സ്ലീബാ പെരുനാളിനുശേഷം രണ്ടാം ഞായറാഴ്ച.**
25. മാർ ഇഗ്നാത്തിയോസ് പത്രോസ് III പാത്രിയർക്കീസ് ബാവായുടെ 112-ാം ഓർമ്മ.
28. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 9-ാം ഓർമ്മ. (ആലുവാ തൃക്കുന്നത്തു സെമിനാരി).

## ഒക്ടോബർ

**1. സ്ലീബാപെരുനാളിനുശേഷം മൂന്നാം ഞായറാഴ്ച**
(വൈദിക സെമിനാരി ദിനം)
അറിയിപ്പുകാരനായ മാർ ആദായി (ശ്ലീഹാ) യുടെയും മാർ അബഹായി സഹദായുടെയും മാർ മൽക്കേയുടെയും ഓർമ്മ.
3. മാർ ബസേലിയോസ് യൽദോ കാതോലിക്കാബാവായുടെ 321-ാം ഓർമ്മ (കോതമംഗലം ചെറിയപള്ളി).
7. മാർ സർഗീസ്, മാർ ബാക്കോസ് എന്നീ സഹദേന്മാരുടെ ഓർമ്മ.
**8. സ്ലീബാ പെരുനാളിനുശേഷം നാലാം ഞായറാഴ്ച.**
12. ഫീലിപ്പോസ് മാർ ദിവന്നാസിയോസ് കഢ മെത്രാപ്പോലീത്തായുടെ 151-ാം ഓർമ്മ (ചേപ്പാട് പള്ളി), യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 26-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).
**15. സ്ലീബാപെരുനാളിനുശേഷം അഞ്ചാം ഞായറാഴ്ച.**
18. എവൻഗേലിസ്ഥനായ മാർ ലൂക്കോസ് മ്സബ്രോനോയുടെ ഓർമ്മ.
**22. സ്ലീബാപെരുനാളിനു ശേഷം ആറാം ഞായറാഴ്ച.**
മാർ ബസേലിയോസ് ശക്രള്ളാ ബാവായുടെ 242-ാം ഓർമ്മ (കണ്ടനാടു പള്ളി).
23. ഹൽപ്പായിയുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
**29. സ്ലീബാപെരുനാളിനു ശേഷം ഏഴാം ഞായറാഴ്ച**
31. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് I കാതോലിക്കാ ബാവായുടെ ഒന്നാം സ്ഥാനാരോഹണ വാർഷികം.

## നവംബർ

1. സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതി

## ഡിസംബർ

1. ഇരുപത്തഞ്ചു നോമ്പാരംഭം.
**3. ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച (വനിതാദിനം).**
തോമ്മാ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 34-ാം ഓർമ്മ (പത്തനാപുരം താബോർദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും മർത്ത് യൂലിയാനായുടെയും ഓർമ്മ.
6. മൂറായുടെ എപ്പിസ്ക്കോപ്പായായ നിക്കോലാവോസ് എന്ന മാർ സോഖേയുടെ ഓർമ്മ.
8. മാർ ബസേലിയോസ് ഔഗേൻ ബാവായുടെ 31-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന)
**10. മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച (ശിശുദിനം).**
മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും കൂട്ടു സഹദേന്മാരുടെയും മാബൂഗിലെ മാർ പീലക്സീനോസിന്റെയും ഓർമ്മ.
13. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 16-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
**17. മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച.**
മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 78-ാം ഓർമ്മ. (വാകത്താനം വള്ളിക്കാട്ടുദയറാ)
18. മാർത്തോമ്മാ ശ്ലീഹാ കുന്തം ഏറ്റതിന്റെ ഓർമ്മ.
20. അഗ്നിമയനായ മാർ ഇഗ്നാത്തിയോസിന്റെ ഓർമ്മ.
21. **മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.**
**24. ജനനപ്പെരുനാളിനു മുമ്പുള്ള ഞായറാഴ്ച.**
**25. * യെൽദോ-ക്രിസ്മസ് (നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ.)**
ഇരുപത്തഞ്ചു നോമ്പു വീടൽ.
26. ദൈവമാതാവിന്റെ പുകഴ്ചപ്പെരുന്നാൾ.
യാക്കോബ് മാർ പോളിക്കർപ്പോസിന്റെ 20-ാം ഓർമ്മ (കൊരട്ടി സെമിനാരി).
27. ശിശുവധപ്പെരുന്നാൾ.
**31. ജനനപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച.**

Design: Jinto for M.S. Graphics, Devalokam

